# മലങ്കരസഭ

പ്രതിമാസം പ്രസിദ്ധപ്പെടുത്തുന്നത്.

പുസ്തകം 3 | 1121 കുംഭം . 1948 | ലക്കം 5

നോമ്പിനെ നിങ്ങൾ ശുദ്ധമാക്കുവിൻ............യഹോവായോടു നിലവിളിപ്പിൻ............യഹോവായുടെ ദിവസം അടുത്തിരിക്കുന്നു.

വിത്തു കട്ടകളുടെ കീഴിൽ കിടന്നു ചീഞ്ഞുപോകുന്നു. ധാന്യം കരിഞ്ഞുപോയതിനാൽ പാണ്ടികശാലകൾ ശൂന്യമായി കളപ്പുരകൾ ഇടിഞ്ഞുപോകുന്നു............കന്നുകാലികൾ മേച്ചിൽ ഇല്ലായ്കകൊണ്ടു ബുദ്ധിമുട്ടുന്നു............യഹോവേ നിന്നോടു ഞാൻ നിലവിളിക്കുന്നു.

നോമ്പോടും വിലാപത്തോടും ദുഃഖത്തോടും നിങ്ങളുടെ ഹൃദയങ്ങളെ എങ്കലേക്കു തിരിപ്പിൻ എന്നു യഹോവാ അരുളിച്ചെയ്യുന്നു.

(യോവേൽ 1:14, 17; 2:12.)

(കവർ മൂന്നാംപേജിന്റെ ബാക്കി)

രായിരുന്നു. ഒരു വലിയ ജനാവലി ആദ്യന്തം ഈ കൺവെൻഷനിൽ പങ്കെടുത്തിരുന്നു. യോഗത്തിൽ ഉച്ചഭാഷിണി ഘടിപ്പിച്ചിരുന്നു.

## കോട്ടയം സി. എം. എസ്. കോളേജ് അദ്ധ്യേതാക്കൾക്ക സൽക്കാരം.

വി. കാതോലിക്കാബാവാ തിരുമനസ്സു കൊണ്ടു് ഈ മാസം 20-ാംനു കോട്ടയം സി. എം. എസ്. കോളേജിലെ യാക്കോബായ വിദ്യാർത്ഥികളെ ഉദ്ദേശിച്ചു പഴയസിമ്മനാരി അങ്കണത്തിൽവച്ചു് ഒരു ഗാർഡൻപാർട്ടി നടത്തിയിരിക്കുന്നു. തദവസരത്തിൽ സഭയും വിശ്വാസവും എന്ന വിഷയത്തെ അടിസ്ഥാനപ്പെടുത്തി തിരുമനസ്സു കൊണ്ടു സുദീർഘമായി പ്രസംഗിക്കയുണ്ടായി. (പ്രസംഗം അടുത്ത ലക്കത്തിൽ) 150-ഓളം വിദ്യാർത്ഥിനീവിദ്യാർത്ഥികൾ ഇതിൽ സംബന്ധിക്കയുണ്ടായി. മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടും, ഫാദർ പി. പി. ജോസഫ്, ഡാക്ടർ പി. റ്റി. തോമസ് (പാലാമ്പടം) മി. കെ. എം. ചെറിയാൻ, മിസ്സസ് ദീനാമ്മ പിലിപ്പോസ് മുതലായ ഒട്ടനേകം സുഹൃത്തുക്കളും പാർട്ടിയിൽ സംബന്ധിച്ചിരുന്നു.

## ഫാദർ ജാക്സൻ മലങ്കര ഓർത്തഡോക്സ് സഭയിൽ ചേർന്നു.

ആംഗ്ലിക്കൻ സഭാംഗവും പ്രസിദ്ധ മിഷ്യണറിയും ആയ ഫാദർ ജാക്സൻ ഈ മാസം 8-ാംതീയതി ശനിയാഴ്ച വി. കാതോലിക്കാബാവാ തിരുമനസ്സിൽനിന്നും കാനോനികമായി വീണ്ടും പട്ടം സ്വീകരിച്ചു മലങ്കര ഓർത്തഡോക്സ് സുറിയാനി സഭാംഗമായിത്തീർന്നിരിക്കുന്നു. ഫാദർ ജാക്സൻ കല്ലൂപ്പാറ മാക്കാംകുന്നു് എന്നീ കൺവെൻഷനുകളിലെ പ്രധാന പ്രാസംഗികനായിരുന്നു എന്ന വസ്തുത പ്രത്യേകം പ്രസ്താവ്യമാണു്.

## പിറവം വാർഷികമഹാമഹം.

പിറവം സിറിയൻ യുവജനപ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ നടത്തിവരുന്ന സ്ഥലം എം. കെ. എം. സണ്ടേസ്കൂളിന്റെ 29-ാമതു വാർഷികദിനം ഈ മാസം 9-ാംതീയതി ഞായറാഴ്ച പകൽ സിമ്മനാരി അങ്കണത്തിൽ വച്ചു നിരണം മുതലായ ഇടവകകളുടെ നി. വ. ദി. ശ്രീ. മാർ തോമ്മസ് ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ അദ്ധ്യക്ഷതയിലും സൺഡേസ്കൂൾ രക്ഷാധികാരിയും കണ്ടനാട്ട് മുതലായ ഇടവകകളുടെ നി. വ. ദി. ശ്രീ. ഔഗേൻ മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ സാന്നിദ്ധ്യത്തിലും വിവിധ പരിപാടികളോടുകൂടി നടന്നിരിക്കുന്നു. കൃത്യം അഞ്ചുമണിക്ക സമ്മേളനം സമംഗളം പര്യവസാനിച്ചു. ബ: തിരുമേനിമാർ അപ്പോൾതന്നെ വടകരപ്പള്ളിക്കാരുടെ ക്ഷണമനുസരിച്ചു് അവിടേയ്ക്കു് എഴുന്നെള്ളുകയും ചെയ്തിരിക്കുന്നു. അതിനുശേഷം മി. തോമ്മസ് മാത്യു (കുമരകം) "വാഴക്കുല" എന്ന ഖണ്ഡകാവ്യത്തെ പുരസ്കരിച്ചു് ഒരു കഥാപ്രസംഗം നടത്തി. ഉദ്ദേശം ആയിരത്തോളം ആളുകൾ യോഗത്തിൽ സംബന്ധിച്ചിരുന്നു എന്നുള്ളതും പ്രത്യേകം പ്രസ്താവ്യമത്രെ!

## പ്രാർത്ഥനായോഗവാർഷിക സമ്മേളനം.

പൊങ്ങന്താനം സെൻറ് തോമസ് പള്ളി ഇടവകയിലെ പ്രാർത്ഥനായോഗത്തിന്റെ വാർഷികസമ്മേളനം ഈ മാസം 10-ാംതീയതി ഞായറാഴ്ച രണ്ടുമണിക്കുശേഷം റവ: ഫാദർ കെ. കെ. ജോർജ് അവർകളുടെ അദ്ധ്യക്ഷതയിൽ കൊണ്ടാടപ്പെട്ടു. പ്രാർത്ഥന സ്വാഗതഗാനം ഉപക്രമപ്രസംഗം ഇവക്കുശേഷം സെക്രട്ടറി മി. എൻ. വി. കര്യൻ റിപ്പോർട്ടുവായിച്ചു. മെ. കെ. ജെ. സ്കറിയ, എൻ. സി. ഏബ്രഹാം എന്നിവർ പ്രസംഗിച്ചു. അദ്ധ്യക്ഷന്റെ ഉപസംഹാരം മി. പി. വി. മാത്തുവിന്റെ കൃതജ്ഞത, പ്രാർത്ഥന എന്നിവയ്ക്കുശേഷം യോഗം സമംഗളം പര്യവസാനിച്ചു.

# മലങ്കരസഭ

പ്രതിമാസം പ്രസിദ്ധപ്പെടുത്തുന്നതു്.

പുസ്തകം 3 | 1124 കുംഭം * 1948 | ലക്കം 5

# മലങ്കരസഭാവിശ്വാസം

അഥവാ

## ഞാനും മി. കെ. എൻ. ദാനിയേലും തമ്മിൽ നടത്തിയ എഴുത്തുകുത്തുകൾ.

ഉപക്രമം (ചിത്രമെഴുത്തു് കെ. എം. വർഗ്ഗീസ്)

മലങ്കരസുറിയാനിസഭയുടെ വിശ്വാസാചാരങ്ങളിൽ സർവ്വപ്രധാനമായവ പലതും വേദസത്യവിരുദ്ധമാണെന്നും അപ്രകാരം തന്നെ കത്തോലിക്കരായ പോർത്തുഗീസുകാരുടെ കാലത്തു സുറിയാനിസഭയിൽ നുഴഞ്ഞുകയറിയ റോമ്മാ ഉപദേശമാണെന്നുമുള്ള സി. എം. എസ്സ്. മിഷ്യനറിമാരുടെ പ്രബോധനം സ്വീകരിച്ചു, ആ വക വിശ്വാസാചാരങ്ങൾ സഭയിൽ നിന്നു നിർമ്മാർജ്ജനം ചെയ്യുന്നതിനുള്ള മിഷ്യണറിമാരുടെ ഉഗ്രപരിശ്രമങ്ങൾക്കു പിന്തുണനൽകിയും, സുറിയാനിസഭയിൽ നവീകരണപ്രസ്ഥാനത്തിനു കാലുറപ്പിച്ച ഒരു വൈദികമുഖ്യനായിരുന്ന പാലക്കുന്നത്തു് അബ്രഹാം മല്പാൻ അവർകൾ. സുറിയാനിസഭയുടെ സ്വന്തം ഗതിയിൽ അതിനു കൈത്താങ്ങൽ നൽകുന്നതിനെന്ന ഭാവേന ക്രിസ്തുവർഷം 1806-ൽ (1806—1836) കേവലം നിർദ്ദോഷമെന്നു തോന്നുമാറുള്ള ചില സഹകരണ വ്യവസ്ഥകളെ ആസ്പദമാക്കി മലങ്കരസഭയിൽ ക്രിസ്തീയ സേവനാർത്ഥം പ്രവേശിച്ച യൂറോപ്യൻ മിഷ്യണറിമാർ അപ്രതീക്ഷിതമായി പുറപ്പെടുവിച്ച ഈവക നവീകൃതോപദേശങ്ങൾ സുറിയ സമുദായത്തിന് ഏററവും പരിഭ്രമജനകമായ ഒന്നായിരുന്നു. ക്രിസ്തീയജീവിതാഭിലാഷിയായ ഒരു സുകൃതി, ഒരു ശുദ്ധാത്മാവു്, ഒരു ഉത്തമപുരുഷൻ, എന്നതിൽകവിഞ്ഞു് അതിപ്രാചീനമായ സുറിയാനിസഭയുടെ വിശ്വാസാചാരസാഹിത്യസമുച്ചയത്തെപ്പററി അത്യന്തം പാണ്ഡിത്യപൂർവം ഒരു അഭിപ്രായം പറയത്തക്കവണ്ണം മൽപ്പാനച്ചൻ ഒരു മതതത്വശാസ്ത്രപണ്ഡിതനോ പൌരസ്ത്യ വേദശാസ്ത്ര വിശാരദനോ, അഗാധബുദ്ധിമാനോ, ഒരു ചരിത്രപണ്ഡിതനോ, ഗവേഷകനോ, ആയിരുന്നില്ല; തീർച്ചതന്നെ. നേരമറിച്ചു് അദ്ദേഹത്തിന്റെ ജീവചരിത്രകാരനും മാർത്തോമ്മാസഭയിലെ ഒരു പ്രമുഖ വൈദികനുമായ ദിവ്യശ്രീ എം. സി. ജോർജ്ജ് കശ്ശീശ്ശാ പ്രസ്താവിച്ചിട്ടുള്ളതുപോലെ ഞായറാഴ്ച, സ്വഭാര്യ തെങ്ങിൽനിന്നു തേങ്ങാ ഇടുവിച്ചു കൂട്ടാൻവെച്ചു് മുമ്പിൽ വിളമ്പിയതു് പാപവും ശാബ്ബതു് ലംഘനവുമാണെന്നു സങ്കൽപ്പിച്ചു് ആ ആഹാരപദാർത്ഥം അതേകാരണത്താൽ മുററത്തേക്കു വലിച്ചെറിയത്തക്കവണ്ണം പ്യൂരിററൻസ് (Puritans) മനസ്ഥിതിയുള്ള ഒരു ശുദ്ധാത്മജലപ്രകൃതി അ

ദ്ദേഹത്തെ ബാധിച്ചിരുന്നുവെന്നുള്ളതു് അദ്ദേഹത്തിന്റെ വലിമയ്ക്കു് ലേശവും മാലിന്യം തട്ടാത്തവിധം നമുക്കു സഹതാപപൂർവ്വം പ്രസ്താവിക്കാവുന്നതാണു്. (അബ്രഹാംമൽപ്പാന്റെ ജീവചരിത്രം പുറം 43.) ഇങ്ങനെയുള്ള ക്ഷിപ്രകാരിയായ ഒരു പരോപജീവിയുടെ ദൃഷ്ടിയിൽ സുറിയാനിസഭയുടെ വിശ്വാസാചാരസാഹിത്യം നിന്ദ്യവും, മൗഢ്യവും, ആചാരപരമ്പരകൾ, അക്രൈസ്തവവും മതപരമായ കലാപ്രകടനങ്ങൾ അസംബന്ധപ്രചുരവുമാണെന്നു തോന്നിയതിൽ അത്ഭുതപ്പെടുവാനില്ലല്ലോ.

ഈ കാര്യത്തിൽ യൂറോപ്യൻമിഷ്യണറിമാരെ ഒഴിച്ചാൽ നാട്ടുകാരനായ ഒററ ഒരാൾ മാത്രമെ താൽക്കാലികമായിട്ടെങ്കിലും പ്രാരംഭദശയിൽ അദ്ദേഹത്തിനു കൂട്ടുനിൽപ്പാനുണ്ടായിരുന്നുള്ളു. കൈതയിൽ മൽപ്പാൻ എന്ന ഈ ദേഹം, അബ്രഹാംമൽപ്പാനെ അനുകൂലിച്ചു സുറിയാനിസഭയുടെ വിശ്വാസസാഹിത്യം അബദ്ധസംപൂർണ്ണമാണെന്നു തീരുമാനിച്ചെങ്കിലും പിൽക്കാലത്തു മാർ മത്യൂസ് അത്താനാസ്യോസിന്റെ കീഴിൽ അവയെല്ലാം സുബദ്ധസമ്പുഷ്ടമാണെന്നു ശെമ്മാശ്ശന്മാരെ പഠിപ്പിക്കുവാൻ വീണ്ടും പഴയസിമ്മനാരിയിൽ ഒരു മൽപ്പാനായി അദ്ദേഹം പ്രവേശിക്കുകതന്നെ ചെയ്തു. നേരെമറിച്ചു് ബുദ്ധിശക്തി, കാര്യപരിജ്ഞാനം, ചിന്താക്ഷമത, വിവേചനാപാടവം വ്യവഹാരവിചക്ഷണത, കുടുംബശ്രേഷ്ഠത, സാമുദായികനേതൃത്വം, എന്നിവയാൽ സുറിയാനിസമുദായത്തിൽ അക്കാലത്തു ജീവിച്ചിരുന്ന മററെല്ലാവരേയും അപേക്ഷിച്ചു് ഉന്നതസ്ഥാനത്തു് സ്ഥിതിചെയ്തിരുന്നവരായി തിരുവിതാംകൂറിലും കൊച്ചിയിലും അത്യന്തം ശ്ലാഘ്യതരമാംവണ്ണം ഉദ്യോഗങ്ങൾ വഹിച്ചിരുന്ന അന്നത്തെ പത്തിരുപതു് നസ്രാണി ജഡ്ജിമാരിലും * ഒട്ടനവധി തഹശീൽദാരന്മാരിലും ഒററയൊരുവനെങ്കിലും അബ്രഹാംമൽപ്പാന്റെ നവീകരണത്തെ അനുകൂലിക്കയോ അതിന്റെ പശ്ചാത്തലത്തെ മാനിക്കുകയോ, ചെയ്തിരുന്നില്ല. എന്നല്ല, അവരെല്ലാവരുംതന്നെ അബ്രഹാംമൽപ്പാന്റെ നവീകരണത്തെ ശക്തിമത്തായി എതിർക്കുവാൻ അന്നത്തെ മലങ്കര മെത്രാപ്പോലീത്തായായ ചേപ്പാട്ടു് മാർ ദിവന്നാസ്യോസിനെ പ്രേരിപ്പിക്കുകയും അദ്ദേഹത്തിനു പ്രബലതരമായ പിന്തുണ നൽകുകയും, മെത്രാപ്പോലീത്തായോടു ചേർന്നുനിന്നുകൊണ്ടു മിഷ്യണറിമാരുടെയും അബ്രഹാംമൽപ്പാന്റെയും നവീകരണപരിശ്രമങ്ങളെ അവജ്ഞയോടുകൂടി വീക്ഷിക്കയും അവയെ പ്രതിരോധിക്കുവാൻ കഴിവുള്ളതു പ്രയത്നിക്കയുമാണു ചെയ്തതു്.

പക്ഷെ ഇതിന്റെ ദുഷ്ഫലം കണ്ണുനീരോടുകൂടിയെങ്കിലും ധീരതയോടുകൂടെ അവർ അനുഭവിച്ചു. ഈസ്റ്റിൻഡ്യാക്കമ്പനിയുടെ കീഴിൽ ജോലിചെയ്തിരുന്ന വെള്ളക്കാരായ ധ്വരമാരുടെ അധികാരശക്തി കേവലം വാചാതീതമായിരുന്നു. ധീരവീരപരാക്രമിയെന്നു കേരളമെങ്ങും ചൊൽക്കൊണ്ട ശൗര്യനിധിയായ കൊച്ചീരാജാവു് ശക്തൻതമ്പുരാൻ തന്നെയും ഈസ്റ്റിൻഡ്യാക്കമ്പനിയിലെ താണതരം ജോലിക്കാരായ വെള്ളത്തൊലികളിൽ നിന്നു

* തിരുവിതാംകൂറിലെ നസ്രാണിജഡ്ജിമാർ:— തേവലക്കര തൊമ്മൻ കൊച്ചുമദമ്മൻ ജഡ്ജി, ചാത്തന്നൂർ കൊച്ചുകോശിജഡ്ജി, ചാത്തന്നൂർ കുഞ്ഞുമാക്കണ്ട ജഡ്ജി, കോയിപ്പുറത്തു ചാക്കോ ഗീവറുഗീസ്, മററത്തു തുമ്പുങ്കൽ കൊച്ചുവർക്കിജഡ്ജി, നടക്കാവിൽ തുമ്പുങ്കൽ കുഞ്ഞുകോശി, പുതിയോട്ടു കരുവിളജഡ്ജി തുമ്പമൺ തെക്കേവീട്ടിൽ പീലിപ്പോസ്, അടങ്ങപ്പുറത്തുജഡ്ജി, പുതുപ്പള്ളി ചാഴിവലത്തു ജഡ്ജി, താഴത്തുജഡ്ജി, പനച്ചമൂട്ടിൽ ജഡ്ജി, പുത്തൻകാവിൽ ആലിൻമൂട്ടിൽ ജഡ്ജി, മൂലമണ്ണിൽ ജഡ്ജി, ചെങ്ങന്നൂർ താഴവനജഡ്ജി.

കൊച്ചിയിലെ നസ്രാണിജഡ്ജിമാർ:— കാക്കശേരി അയ്പ്പു ജഡ്ജി, മേച്ചേരി ഇട്ട്യേച്ചൻ, പാടത്തു ചേറു, ചീരൻചേറു, അവരാൻ ജഡ്ജി, പറമ്പത്തു കോരുത്തു്, എടക്കളം കുഞ്ഞാപ്പു, മാണിജഡ്ജി, കൊട്ടയ്ക്കാട്ടുജഡ്ജി, പുന്നത്തറ ഉതുപ്പ്,ജഡ്ജി, പുത്തൻപുരയ്ക്കൽ തൊമ്മൻജഡ്ജി. K. M. V.

പോലും അനുഭവിച്ചിട്ടുള്ള കഷ്ടനഷ്ടങ്ങളും നിന്ദയും അഭിമാനഭംഗവും എത്രമാത്രമാണെന്നു അദ്ദേഹത്തിന്റെ ജീവചരിത്രത്തിൽ പലഭാഗത്തും പ്രസ്താവിച്ചിട്ടുണ്ട്. [പുത്തേഴത്തു രാമൻമേനോൻ എഴുതിയ കൊച്ചീശക്തൻതമ്പുരാന്റെ ജീവചരിത്രം പുറം 218, 219.] ഈസ്റ്റിൻഡ്യാക്കമ്പനിയുടെ കീഴിൽ അക്കാലത്തു നാട്ടുരാജ്യങ്ങളിൽ ജോലിചെയ്തിരുന്ന റസിഡണ്ടന്മാരായ ധ്വരമാരുടെ അധികാരശക്തിയാകട്ടെ കേവലം അനിയന്ത്രിതമായ ഒന്നായിരുന്നു. നാട്ടുരാജാക്കന്മാരെ കേവലം ഒപ്പിടുന്നതിനുള്ള ഒരു പാവകളായിമാത്രമെ റസിഡണ്ടന്മാർ പരിഗണിച്ചിരുന്നുള്ളു രാജ്യത്തെ നീതിനിയമങ്ങളെല്ലാംതന്നെയും റസിഡണ്ടന്മാരുടെ കേവലം ഇഛകൾ മാത്രമായിരുന്നു. കൊല്ലവർഷം 934-ൽ ബ്രിട്ടീഷ് പട്ടാളം വേലുത്തമ്പിദളവായുടെ ലഹളയമത്തി തിരുവിതാംകൂറിൽ സാമ്രാജ്യശക്തി സുസ്ഥിരമാക്കിത്തീക്കയും, കൊല്ലം ഒരു സ്ഥിരം പട്ടാളത്താവളമാക്കിത്തീക്കയും ചെയ്തതോടുകൂടി റസിഡണ്ടന്മാരുടെ ഈ ശക്തി പതിന്മടങ്ങായി വർദ്ധിച്ചു. അവിട്ടംതിരുനാൾ ബാലരാമവൎമ്മ മഹാരാജാവിന്റെ പിൻഗാമിയായി ഭരണം നടത്തുവാൻ മാവേലിക്കരനിന്നു ദത്തെടുക്കപ്പെട്ടിരുന്ന വിശാഖംതിരുനാൾ കേരളവൎമ്മ ഇളയരാജാവിന്റെ രാജ്യാവകാശം നഷ്ടപ്പെടുത്തി അദ്ദേഹത്തെ ചങ്കൽപേട്ടയിൽ മരണപര്യന്തം തടവുകാരനാക്കിത്തീക്കുന്നതിനു റസിഡണ്ടു കർണ്ണൽ മൺറോയിക്കു് ഒററമുക്ക മഷിയുടെ ആവശ്യമെ ഉണ്ടായിരുന്നുള്ളു. ഈ മൺറോതന്നെയായിരുന്നു വിശാഖംതിരുനാൾ കേരളവൎമ്മയുടെ കാൎയ്യത്തിലെന്നതുപോലെ മലങ്കരമെത്രാനായിരുന്ന പകലോമററം എട്ടാംമത്തോമ്മായുടെ അധികാരാവകാശങ്ങൾ ചില കൃത്രിമമാൎഗ്ഗങ്ങൾ പ്രയോഗിച്ചു് നഷ്ടപ്പെടുത്തിയതും. അക്കഥനിൽക്കട്ടെ.

സുറിയാനിസഭക്കു് അതിന്റെ കൎത്തവ്യധൎമ്മ നിർവ്വഹണത്തിൽ പിന്തുണ നൽകുവാൻ എത്തിച്ചേന്ന ഇംഗ്ലീഷുകാരായ സി. എം. എസ്സ്. മിഷ്യണറിമാർ എല്ലാവരുംതന്നെ ഈസ്റ്റിൻഡ്യാക്കമ്പനിയുടെ അധീശശക്തിയിൽ അഭിമാനം പുകഴുന്നവരായിരുന്നു. മിഷ്യണറിമാർ എന്നുവേണ്ടാ ഇൻഡ്യയിലുണ്ടായിരുന്ന വെളുത്ത തൊലിയുള്ള ഏതൊരു ഇംഗ്ലീഷ്മനുഷ്യനും തങ്ങളുടെ പിമ്പിൽ ബ്രിട്ടീഷ് ഉദ്യോഗസ്ഥന്മാരും വെള്ളപ്പട്ടാളവും പീരങ്കിയും സാമ്രാജ്യശക്തി തികച്ചും സദാ ഉണർവോടുകൂടി നിലകൊള്ളുന്നുവെന്നു തലയുയത്തിപ്പിടിച്ചിരുന്നു. ഈസ്റ്റിൻഡ്യാക്കമ്പനിയിലെ ഗവർണ്ണർ തുടങ്ങിയുള്ള എല്ലാ അധികാരികളും മിഷ്യണറിമാരുടെ മിത്രങ്ങളും ചിലർ അവരുടെ ബന്ധുക്കളുമായിരുന്നു ക്രിസ്തുധൎമ്മഘോഷണത്തിൽ ദൈവരാജ്യവർദ്ധനത്തോടൊപ്പം സാമ്രാജ്യശക്തിയുടെ സുസ്ഥിരതയും ലക്ഷ്യം വെച്ചിരുന്ന ഈ മിഷ്യണറിധ്വരന്മാരുടെ ശക്തിയും രാഷ്ട്രീയ പിൻബലവും എത്ര വമ്പിച്ചതാണെന്നു വെളിപ്പെടുത്തുന്ന പല യഥാൎത്ഥ സംഭവങ്ങളും ഉദ്ധരിപ്പാനുണ്ടു്. ഒന്നുമാത്രം പ്രസ്താവിക്കാം. മിഷ്യണറിമാരിൽ ഒരുവനായ റവ: ജോസപ്പ്പീററ്ധ്വര 1018-ൽ മാവേലിക്കര ഇപ്പോഴത്തെ സി. എം. എസ്സ്. പള്ളി പണിയിച്ചുകൊണ്ടിരുന്ന അവസരത്തിൽ പണം തീന്നുപോകയാൽ ആ ഇടയ്ക്കു വടക്കൻ പറവൂർ മുതൽക്കുള്ള കച്ചേരികളിൽനിന്നു മുതലെടുപ്പിനു പണച്ചുമടു് കെട്ടി മുദ്രവെച്ചു് കീഴ്നടപ്പനുസരിച്ചു പട്ടാളവും പോലീസും ചുമട്ടുകാരും മേലധികാരികളുമായി താവളംകണക്കാക്കി യാത്രചെയ്തു ആറാട്ടുകടവോടു സമീപിക്കവെ, ധ്വര ചൂണ്ടുവിരലിന്റെ ഒരൊററ സംജ്ഞാപനംകൊണ്ടു പണച്ചുമടു മുഴവൻ താഴ്ത്തിവെയ്പിച്ചു് ഒന്നാകെ കൈവശപ്പെടുത്തുകയും തിട്ടപ്പെടുത്തി എടുത്തതുകയ്ക്കു ദിവാൻജിയുടെ പേക്കു് ഒരു തുണ്ടുകടലാസെഴുതി കലശത്തിലിട്ടശേഷം കൊണ്ടുപൊയ്ക്കൊള്ളുവാൻ ആജ്ഞാപിക്കുകയും, സക്കാർ ആളുകൾ ഇതികൎത്തവ്യതാമൂഢരായി തുണ്ടുകടലാസുമായി തിരു

വനന്തപുരം ഖജനാവിലേക്കു പുറപ്പെട്ടവാൻ നിർബന്ധിതരായിത്തീരുകയും ചെയ്തു. ഒരു വെള്ളക്കാരൻെറ സ്ഥാനത്തു നാട്ടിലെ ഏതെങ്കിലും ഒരു പ്രജയാണ് ഇപ്രകാരം പ്രവൎത്തിച്ചിരുന്നതെങ്കിൽ തിരുവിതാംക്രർ സക്കാർ അവനെയും അവൻെറ വംശത്തേയും അപ്പോഴംത്തന്നെ ഭസ്മീകരിക്കുമായിരുന്നു. നിയമപരിപാലനവിഷയത്തിൽപോലും മിഷ്യണറിമാർ തലയിട്ടകമൂലം അവരുടെ ആശ്രിതന്മാരായ പലരും ചില ക്രിമിനൽ കേസ്സുകളിൽ ശിക്ഷ ഏൽക്കാതെ ഒഴിഞ്ഞുപോകുന്നതിനും സംഗതിയായിട്ടുണ്ട്. മിഷ്യണറിധാരമാർ മുമുക്ഷുക്കളും സർവസംഗപരിത്യാഗികളുമായ പുണ്യശ്ലോകന്മാർ മാത്രമാണെന്നുള്ള ധാരണയിലായിരുന്നു സുറിയാനിസഭ അവൎക്കു സ്വാഗതം അരുളിയതു്. എന്നാൽ അവരുടെ സ്വൈരാപ്രമത്തതയും സ്ഥാപിതതാൽപ്പൎയ്യങ്ങളും ഒരു കണ്ഠപാശംകണക്കു സുറിയാനിസമുദായത്തെ ഒന്നാകെ കുരുക്കി ശ്വാസം മുട്ടിച്ചപ്പോൾ മാത്രമെ അവരുടെ സ്വാധീനശക്തിയുടെയും രാഷ്ട്രീയപിൻബലത്തിൻെറയും വലുപ്പം എത്ര കണ്ടാണെന്നു പാവപ്പെട്ട സുറിയാനിമാപ്പിളയുടെ ഉൾക്കണ്ണുകൾക്കു കണ്ടുബോധിപ്പാൻ കഴിഞ്ഞുള്ളു. പക്ഷെ സുറിയാനിസഭ അപ്പോഴേക്കും തികച്ചും കുരുക്കിൽ അടിപെട്ടുകഴിഞ്ഞിരുന്നു.

ബ്രിട്ടീഷ്കൊടിക്കീഴിൽ കേവലമൊരു കീഴ്ക്കൂറരാജ്യമായി കഴിയുന്ന തിരുവിതാംക്രർസർക്കാരിൻെറ ശമ്പളം പിടിപ്പതുവാങ്ങി വളരെ ബഹുമാന്യനിലയിൽ കഴിയുന്ന നസ്രാണിജഡ്ജിമാരും തഹശീൽദാരന്മാരും ബ്രിട്ടീഷ്ഗവർമ്മെൻറിൻെറ വിവിധങ്ങളായ അനുഗ്രഹങ്ങൾ ധാരാളമായി അനുഭവിച്ചുപോരുന്ന സുറിയാനിസമുദായവും മിഷ്യണറിമാരുടെ താല്പൎയ്യങ്ങൾ എക്കാലവും യഥാസ്ഥിതിയിൽ നിറവേററുവാൻ വിധിക്കപ്പെട്ടവരാണെന്നായിരുന്നു റസിഡണ്ടിൻെറയും ഈസ്റ്റിൻഡ്യാകമ്പനി ഉദ്യോഗസ്ഥന്മാരുടെയും തുറന്ന മനോഭാവം. പോർത്തുഗീസുകാർമൂലം അധഃപതനത്തിലാണ്ടുപോയ സുറിയാനിസമുദായത്തിനു പണ്ടെങ്ങും ഉണ്ടായിട്ടില്ലാത്തവിധം രണ്ടു നിലയിൽ നാലുകെട്ടായി ഒരു വലിയ സിമ്മനാരി ഉണ്ടായതും, റാണിമഹാരാജാവിൽനിന്നു പൊതുസ്വത്തുക്കൾ കിട്ടിയതും, സുറിയാനി ക്രിസ്ത്യാനികൾക്കു രണ്ടു രാജ്യങ്ങളിലും ഉയൎന്നതരം ഉദ്യോഗങ്ങൾ ലഭിച്ചതും, ദേവസ്വം സംബന്ധിച്ച സുറിയാനിക്രിസ്ത്യാനികൾക്കു ചില സ്ഥലങ്ങളിലുണ്ടായിരുന്ന അടിമത്തം നീങ്ങിയതുമെല്ലാം ഇംഗ്ലീഷുകാരൻെറ അനുഗ്രഹഫലമാണെന്നുള്ളതു് അവിതൎക്കിതമാകയാൽ വെള്ളക്കാരായ റസിഡണ്ടിൻെറയും മിഷ്യനറിമാരുടെയും ഇംഗിതാനുസരണം പ്രവൎത്തിപ്പാൻ സുറിയാനിക്കാർ കടപ്പെട്ടവരാണെന്നു് ആംഗ്ലേയസഭാംഗങ്ങളായ ഇംഗ്ലീഷുകാർ കരുതിയെങ്കിൽ അതിൽ ഒട്ടുംതന്നെ ആശ്ചൎയ്യപ്പെടുവാനില്ല. ഇംഗ്ലീഷ് ജാതിക്കാരിൽനിന്നു് ഒട്ടുവളരെ വിലയേറിയ നന്മ അനുഭവിച്ചുപോരുന്ന സ്ഥിതിക്കു കാൎയ്യം ചെലവില്ലാത്ത കാൎയ്യത്തിലെങ്കിലും അവരുടെ താല്പൎയ്യങ്ങളെ അനുസരണശീലത്താലും കൃതജ്ഞതയാലും മാനിച്ചില്ലെങ്കിൽ സുറിയാനിക്കാരെ മനുഷ്യവൎഗ്ഗത്തിൽ ഉൾപ്പെടുത്താവതല്ലല്ലോ. ഈ രീതിക്കുള്ള ഒരു മനോഭാവത്തിൻെറ— ഒരു വമ്പിച്ച കടപ്പാടിൻെറ പശ്ചാത്തലത്തിലായിരുന്നു തിരുവിതാംക്രറിലെ ചർച്ചുമിഷ്യൻസഭയും സുറിയാനിസഭയും തമ്മിലുള്ള യോജിപ്പിനെപ്പററി ആലോചിപ്പാൻ മിഷ്യണറിമാരുടെ പ്രേരണയാൽ ചെപ്പാട്ടു മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ 1011-ാമാണ്ടു മകരമാസം 5-ാംതീയതി മാവേലിക്കര പുതിയകാവു പള്ളിയിൽ ഒരു സുന്നഹദോസ് വിളിച്ചുകൂട്ടിയതു്. ഇംഗ്ലീഷ് ജാതിയുടെ കാരുണ്യത്താൽ രാജ്യത്തു് ഉയൎന്ന ഉദ്യോഗങ്ങൾ വഹിക്കുന്നവരും സമുദായത്തിൽ വളരെയധികം മേന്മയുള്ളവരുമായ നസ്രാണി ജഡ്ജിമാർ റസിഡണ്ടിൻെറയും മിഷ്യണറിമാരുടെയും താൽപ്പൎയ്യങ്ങൾ തികച്ചും സംരക്ഷി

ക്കുമാറ് സുന്നഹദോസിൽ സന്നിഹിതരായി തങ്ങളുടെ സ്വാധീനശക്തി പ്രയോഗിച്ചു മെത്രാപ്പോലീത്തായേയും സുറിയാനി സമുദായത്തേയും ഒന്നാകെ ലോച്ചർച്ച് മതവിശ്വാസാചാരങ്ങൾക്ക് കാണിക്ക സമർപ്പിക്കുമെന്നായിരുന്ന റസിഡണ്ടും മിഷ്യനറിമാരും ഒന്നുപോലെ വിശ്വസിച്ചിരുന്നതു്. പക്ഷെ ചോറിന്നു് വേണ്ടിയും സാമ്രാജ്യശക്തിയുള്ള വെള്ളക്കാരന്റെ പ്രീതിക്കുവേണ്ടിയും മതം വിററുതിന്നുന്ന നികൃഷ്ടജന്തുക്കളല്ലായിരുന്ന നസ്രാണി ജഡ്ജിമാർ. അവരാവട്ടെ, ആരാധനാപാവനവും അതിപ്രാചീനവുമായ പൗരസ്ത്യവിശ്വാസാചാരങ്ങളെ ഒററിക്കൊടുക്കുന്നതിനുള്ള—അവയെ ലോച്ചർച്ച് സഭാമൂശയിൽ വാർത്തെടുക്കുന്നതിനുള്ള—ആ ജുഗുപ്സാവഹമായ പ്രസ്ഥാനത്തിന്റെ നേരെ തങ്ങളുടെ പ്രതിഷേധം തികച്ചും വെളിപ്പെടുത്തുമാറു് മാവേലിക്കര സുന്നഹദോസിൽ കാൽകുത്തുകപോലും ചെയ്കയുണ്ടായില്ല. (പുതിയകാവിൽനിന്നു് അരമൈൽ കിഴക്കു തഴക്കര പിടികയിൽ വീട്ടിൽ താമസിച്ചിരുന്ന മാവേലിക്കര ജില്ലാ ജഡ്ജി തേവലക്കര കൊച്ചുമമ്മൻപോലും സുന്നഹദോസിൽ സംബന്ധിച്ചിരുന്നില്ല.) സമുദായനേതാക്കന്മാരായ ജഡ്ജിമാരുടെ ഈ ഒരു നിസ്സഹകരണം റസിഡണ്ടിനെയും മിഷ്യണറിമാരെയും എന്തെന്നില്ലാതെ കോപാകുലരാക്കിത്തീർത്തു. എന്നു മാത്രമല്ല അതു് ഉരുളകൊടുത്തവരുടെ നേരെയുള്ള വമ്പിച്ച നന്ദികേടും അവഹേളനവുമായി വ്യാഖ്യാനിക്കപ്പെട്ടു. പ്രതികാരത്തിനുള്ള മൂർച്ചയേറിയ ആയുധം ഇതിനിടെയിൽ അവരുടെ മസ്തിഷ്ക്കവ്യവസായശാലയിൽ തയ്യാറാക്കപ്പെട്ടുകഴിഞ്ഞു. തൽഫലമായി പ്രശസ്തമായ ബ്രിട്ടീഷ് ഗവർമ്മെണ്ടിന്റെ ചരിത്രത്തിൽ മറെറങ്ങും തന്നെ സംഭവിച്ചിട്ടില്ലാത്തവിധം ബഹുമാന്യരും അഭിമാനശാലികളുമായ പത്തിരുപതു് നസ്രാണി ജഡ്ജിമാരെ ഏററവും അവമാനകരമായ നിലയിൽ രണ്ടു രാജ്യങ്ങളിൽനിന്നും ഒരൊററ ദിവസം ഒന്നായി പിരിച്ചുവിട്ടു. * ഈ ക്രൂരതരമായ പ്രതികാരത്തിന്റെ നേരെ അന്നത്തെ പാവപ്പെട്ട സുറിയാനിസമുദായത്തിനു ചെറുവിരൽ ചലിപ്പിക്കുവാൻപോലും ശക്തിയില്ലായിരുന്നുവെങ്കിലും ഇന്നത്തെ സുറിയാനിക്രിസ്ത്യാനിയുടെ രക്തം തിളപ്പിക്കുവാൻ ഇതു വേണ്ടുവോളം പര്യാപ്തമത്രെ. അക്കാലത്തെ സുറിയാനിസമുദായത്തിന്റെ ഹൃദയവും തലച്ചോറും എന്നു നിസ്സംശയം അഭിമാനിക്കാവുന്ന നസ്രാണിജഡ്ജിമാരും ഒട്ടനവധി തഹശീൽദാരന്മാരും എത്രതന്നെ തലകാഞ്ഞു ചിന്തിച്ചിട്ടും സുറിയാനിസഭയുടെ വിശ്വാസാചാരസാഹിത്യങ്ങൾ വെള്ളക്കാരായ ധ്വരമാരുടെ ഇഷ്ടാനുസരണം ഭേദഗതി ചെയ്യേണ്ട ഒന്നാണെന്നു വിശ്വസിപ്പാൻ അവർക്കാർക്കും തന്നെ കഴിഞ്ഞില്ല. തങ്ങളുടെ ഉദ്യോഗവും അധികാരശക്തിയും ശമ്പളവും എന്തൊക്കെത്തന്നെ നഷ്ടപ്പെട്ടാലും ശരി മതവിശ്വാസത്തിൽ യാതൊരു മാററവും വരുത്തിക്കൂടരുതെന്നുള്ള സുദൃഢമായ അഭിപ്രായത്തെ മാവേലിക്കര സുന്നഹദോസിൽ അവർ പ്രകാരാന്തരേണ ഉച്ചശബ്ദത്തിൽ മുഴക്കുകതന്നെ ചെയ്തു. അങ്ങനെ അബ്രഹാംമല്പാൻ എന്ന ഒരു സാധാരണ വ്യക്തി ഒഴിച്ചു് അന്നത്തെ സുറിയാനി സമുദായം ഒന്നാകെ മിഷ്യനറിമാരുടെയും മല്പാന്റെയും നവീകരണലക്ഷ്യങ്ങളേയും ആന്തരങ്ങളേയും ഏകകണ്ഠമായി പ്രതിഷേധിക്കുകതന്നെ ചെയ്തു.

---

* നസ്രാണി ജഡ്ജിമാരെ ഉദ്യോഗത്തിൽനിന്നു പിരിച്ചുവിടുവാനുള്ള നീട്ടു കൊണ്ടുവന്ന ഹരിക്കാരന്മാർ തുറന്ന കോടതിയിൽവെച്ചു ജഡ്ജിമാരുടെ കിന്നരിത്തലപ്പാവും ഉടവാളും മേശപ്പുറത്തു വയ്പിച്ചശേഷം അവരുടെ കഴുത്തിൽപിടിച്ചു സാവധാനം വെളിയിലേക്കു തള്ളുകയാണു ചെയ്തതു്. ഇനി കുഞ്ഞാക്കോണ്ട മാപ്പിള പോയി മത്തി വിററുകൊള്ളട്ടെ എന്നിങ്ങനെ ഓരോരുത്തരുടെ പേരുകൾ ചൊല്ലി അവമാനിച്ചുകൊണ്ടാണു ഹരിക്കാരന്മാർ ഈ കൃത്യം നിർവ്വഹിച്ചതും. മുതൽപിടിക്കാരെ ഒഴിച്ചു ജഡ്ജിമാർ, തഹശീൽദാരന്മാർ തുടങ്ങിയുള്ള സർവ ക്രിസ്ത്യാനികളേയും ഇങ്ങനെ ഒററ ദിവസമായി പിരിച്ചുവിട്ടു. പണച്ചുമതല ഏല്ക്കുവാൻ തനതു പേരിൽ സ്വത്തുള്ളവരെ ഇതരസമുദായത്തിൽനിന്നു കിട്ടായ്കമൂലം മുതൽപിടിക്കാരന്മാരെ പിരിച്ചുവിട്ടില്ല.

K. M. V.

കേരളഭൂമിയിൽ ക്രിസ്തുമതം ആവിർഭവിച്ച ശേഷം പ്രസിദ്ധമായ കൂനൻകുരിശു സത്യത്തിൽപോലും–ഇത്ര വമ്പിച്ച ഐകാഭിപ്രായവും ഭൂരിപക്ഷവും സുറിയാനി സമുദായ മണ്ഡലത്തിൽ ഉദയംചെയ്തിട്ടില്ലെന്നുള്ളതു് ഏററവും ആശ്ചര്യജനകമായിരിക്കുന്നു.

അബ്രഹാംമൽപ്പാനാവട്ടെ മിഷ്യണറിമാരെ പ്രസാദിപ്പിക്കുവാൻ സന്നദ്ധനായ അനുസരണമുള്ള ഒരു ചെല്ലപ്പിള്ളയായിത്തന്നെ അവരുടെ മുമ്പിൽ വർത്തിച്ചു. ഇങ്ങനെയൊരു നില കൈക്കൊള്ളുന്നതിലേക്കു മൽപ്പാനെ പ്രേരിപ്പിച്ചതു പ്രധാനമായി രണ്ടു കാരണങ്ങളായിരുന്നു. യൂറോപ്യൻ മിഷ്യണറിമാർ വിദ്വാന്മാരും, അതിബുദ്ധിമാന്മാരും, വിജ്ഞാനനിധികളും, പുണ്യശ്ലോകന്മാരും, സുപരിഷ്കൃതരും, ഉൽകൃഷ്ടാശയന്മാരുമാണെന്നും എന്നാൽ അവരെ അപേക്ഷിച്ചിടത്തോളം സുറിയാനിക്കാർ വിദ്യ വിഹീനരും ബുദ്ധിശൂന്യരും, മൂഢവിശ്വാസികളും, അപരിഷ്കൃതരും, താണതരത്തിൽ കഴിഞ്ഞുകൂടുന്ന ശുദ്ധ കേവലന്മാരുമാണെന്നും അദ്ദേഹം ഉപരിപ്ലവമായിത്തീരുമാനിച്ചു. വേറൊന്നു് വേദപുസ്തകപ്രചരണവിഷയത്തിലും സുവിശേഷവേലയിലും മിഷ്യണറിമാർപ്രദർശിപ്പിച്ചുപോന്ന അത്യുത്സാഹവും കർത്തവ്യതീക്ഷ്ണതയുമായിരുന്നു. മിഷ്യണറിമാരുടെയും അവർ ഉൾപ്പെട്ടുനിൽക്കുന്ന ലോച്ചർച്ചുസഭയുടെയും നേരെ എന്തെന്നില്ലാത്ത പ്രേമാദരം ചൊരിയുവാൻ ഇവ അദ്ദേഹത്തെ അത്യധികമായി പ്രേരിപ്പിക്കുകതന്നെ ചെയ്തു. ഒരു ക്രിസ്തീയസഭയുടെ വിശ്വാസാചാരനൈർമ്മല്യത്തെ തുലനംചെയ്തു മാക്കിടുന്നതിനുള്ള ശരിയായ മാനദണ്ഡം വേദപുസ്തകപ്രചരണപരിശ്രമവുംസുവിശേഷവേലയും മാത്രമാണെന്നു് അദ്ദേഹം കണ്ണുമടച്ചു കൈയൊപ്പുകൊണ്ടു. മിഷ്യണറിസായ്പന്മാരിൽനിന്നു പ്രതിമാസം ഒരു നല്ല സംഖ്യ അദ്ദേഹത്തിനു ശമ്പളം ലഭിച്ചിരുന്നതിനെ സംബന്ധിച്ചു നമ്മുടെ പരിഗണന എന്തുതന്നെയായിരുന്നാലും സ്വന്തം സഭയായ സുറിയാനിസഭയുടെ നേരെ–അതിന്റെ പൗരസ്ത്യമായ വിശ്വാസാചാരസാഹിത്യത്തിന്റെ നേരെ–അവജ്ഞ പ്രദർശിപ്പിക്കുവാൻ മേൽച്ചേർത്ത കാരണങ്ങൾ അദ്ദേഹത്തിന്റെ വീക്ഷണകോണത്തിൽ പ്രമാദരഹിതവും നിഷ്കപടവുമായിരുന്നു. പക്ഷേ വേദപുസ്തകപ്രചരണത്തിന്റെ ആവശ്യകതയെ മുൻനിറുത്തി ഒരു അച്ചടിയന്ത്രം സ്ഥാപിക്കുന്നതിനോ പള്ളിക്രമങ്ങൾ മുതലായ മതഗ്രന്ഥങ്ങൾ പ്രസിദ്ധീകരിക്കുന്നതിനോ അനുകൂലമായ ഒരു സാഹചര്യത്തിലല്ലായിരുന്നു അന്നത്തെ സുറിയാനിസമുദായം നിലകൊണ്ടിരുന്നതെന്നു മനസ്സിലാക്കുവാൻ തക്ക വിവേകബുദ്ധിയും സഹതാപവും അദ്ദേഹം ലേശവും പ്രദർശിപ്പിച്ചില്ല. ഈ വക വിഷയത്തിൽ തിരുവിതാംകൂർ കൊച്ചി ഗവർമ്മെണ്ടുകൾക്കുപോലും അക്കാലത്തു പുരോഗമനം സാധിച്ചിരുന്നില്ല എന്നുള്ളതു നിശ്ചയമല്ലോ. അച്ചടിയന്ത്രമില്ലാതിരുന്നിട്ടും വേദപുസ്തകത്തിന്റെയും അത്യാവശ്യപെട്ട മതഗ്രന്ഥങ്ങളുടെയും സുറിയാനി പകർപ്പുകൾ ശമ്പളം കൊടുത്തു് ആളിനെ ഇരുത്തി മഷിയും പേനയുംകൊണ്ടു പകർത്തി എഴുതിക്കുന്ന വിഷയത്തിൽ ധനശക്തിയുള്ള വൈദിക കുടുംബക്കാർ ഒട്ടുംതന്നെ വൈമുഖ്യം പ്രദർശിപ്പിച്ചിരുന്നില്ല. മലയാള വേദപുസ്തകപരിഭാഷയെ സംബന്ധിച്ചാണെങ്കിൽ മിഷ്യണറിമാരുടെ വരവിനു മുമ്പുതന്നെ അതിനായിട്ടുള്ള പരിശ്രമങ്ങൾ ഇവിടെ നടന്നിരുന്നുവെന്നു കൊച്ചീ പഞ്ചായത്തുവിധിയിൽത്തന്നെയും രേഖപ്പെടുത്തീട്ടുള്ളതാണു്. [ഇട്ടൂപ്പ് പു. 234] ഡാക്ടർ ബുക്കാനാൻ ബോംബയിൽ അച്ചടിപ്പിച്ചതും കായംകുളത്തു പീലിപ്പോസ് റമ്പാന്റെ മേൽനോട്ടത്തിൽ പരിഭാഷപ്പെടുത്തിയതുമായ നാലു സുവിശേഷങ്ങൾ എന്ന മലയാള വേദപുസ്തകത്തിലെ പല ഭാഗങ്ങളും അതിനു വളരെ വളരെക്കാലം മുമ്പുതന്നെ ഇവിടെ ഉപയോഗത്തിലിരുന്നവയാണെന്നും "നാലു സുവിശേഷങ്ങളിൽ അധികഭാഗവും മല്ലാനും സഹകാരികളുംകൂടി ക്രോഡീകരിക്ക മാത്രമാ

യിരുന്നുവെന്നുമുള്ളതിനു നാലു സുവിശേഷങ്ങളിലെ മലയാളഭാഷയും പീലിപ്പോസുമൽപ്പാന്റെ കാലത്തെ മലയാള ഭാഷയും പീലിപ്പോസ് റമ്പാന്റെ എഴുത്തുകളിലും അക്കാലത്തെ മലങ്കര മെത്രാന്മാരുടെ കൽപ്പനകളിലും ആറാംമാത്തോമ്മായുടെ സഭാചരിത്ര ഗ്രന്ഥവരികളിലും രേഖപ്പെട്ടിട്ടുള്ള മലയാളഭാഷയും തമ്മിലുള്ള അന്തരം സ്പഷ്ടമായ തെളിവാണ്. മലയാള ഭാഷയിലുള്ള പ്രാർത്ഥന ക്രമത്തെ സംബന്ധിച്ചാണെങ്കിൽ ഉദയമ്പേരൂർ സൂന്നഹദോസിനു വളരെ മുമ്പുതന്നെ രചിക്കപ്പെട്ടിരുന്ന മലയാളം കുമ്പസാരപ്പടി പ്രാർത്ഥനയും വിശ്വാസപ്രമാണവും ഇവിടെ പരക്കെ നടപ്പിലിരുന്നുവെന്നുള്ളതിന് ഇന്നും കാണ്മാനുള്ളതായ ആ വക പ്രാർത്ഥനകളും * അവയെ സംബന്ധിച്ച് ഉദയമ്പേരൂർ സൂന്നഹദോസിലെ നിശ്ചയവും മതിയായ ലക്ഷ്യമാണ്. പക്ഷെ വേദപുസ്തകത്തിലെ വാക്യങ്ങളായിരുന്നാലും പ്രാർത്ഥനകളായിരുന്നാലും എല്ലാംതന്നെയും മനഃഷിക്കു പകർത്തേണ്ടവ മാത്രമായിരുന്നു.

ഈ പ്രയാസത്തെ ഒഴിക്കുന്നതിനായി പ്രാചീന സുറിയാനിക്കാർ കേട്ടുപഠിച്ചു തന്നെയും മനസ്സിൽ നിലനിറുത്തത്തക്കവണ്ണം വേദപുസ്തകത്തിലെ പലപല ഇതിവൃത്തങ്ങളെയും ഉപജീവിച്ച് യേശുക്രിസ്തുവിന്റെ ജീവചരിത്രം അഥവാ പാദവൃത്തം—1. മിശിഹായുടെ ചിന്തു്. 2 മിശിഹായുടെപാട്ട്. 3. യൗനാൻനിവ്യായുടെ ചിന്തു്. 4 മാർ യോഹന്നാൻ മാംദാനായുടെ ചിന്തു്. 5 ആദത്തിന്റെ ചിന്തു്. 6 ആദത്തിന്റെ ചരിത്രം. 7 യൗസേപ്പിന്റെ ചരിത്രം 8. മൂശയുടെ ചരിത്രം. 9. തോബിയാസിന്റെ ചരിത്രം. 10. കന്നിമറിയത്തിന്റെ പാട്ട്. 11. മറിയംമഗ്ദലത്തായുടെ പാട്ട്. 12. പെസഹാതിരുനാളിന്റെ പാട്ട്. 13. വലത്തുഭാഗത്തെ കള്ളൻ ദത്തോസിന്റെപാട്ട്. 14. ദ്ദവീതിന്റെപാട്ട്. 15. മാർ ഗീവർഗ്ഗീസ്സ് സഹദായുടെ പാട്ട്—എന്നിങ്ങനെ ഒട്ടനവധി പദ്യകൃതികൾ പല വൃത്തങ്ങളിലായി രചിച്ച് സുറിയാനിസമുദായത്തിൽ പരക്കെ പ്രചരിപ്പിച്ചിരുന്നു. നാട്ടാശാന്മാരായ നസ്രാണികൾ ആവശ്യക്കാൎക്ക് ഇവ ഓലയിൽ എഴുതിക്കൊടുത്തുപോന്നു സുറിയാനിസമുദായത്തിലെ കന്യകമാർ ഈവക പാട്ടുകൾ അഥവാ ചരിത്രങ്ങൾ വിവാഹത്തിനുമുമ്പായി പഠിക്കണമെന്നു നിർബന്ധമായിരുന്നു. കല്യാണപ്പന്തലിലും ഈവക പാട്ടുകൾ ധാരാളമായി പാടിപ്പോന്നു. ഇവയ്ക്കുപുറമെ വേദകഥകളെ ആസ്പദമാക്കി പള്ളികളുടെ പാട്ടുകളും കല്യാണപ്പാട്ടുകളും മാൎഗ്ഗംകളിപ്പാട്ടും വേറെയും ഉണ്ടായിരുന്നു. സുറിയാനിക്കാരെ മലയാളഭാഷയിൽ വേദകഥകളും വേദോപദേശങ്ങളും പഠിപ്പിച്ചതും മലയാളഭാഷയിൽ പ്രാർത്ഥിപ്പാൻ പഠിപ്പിച്ചതും സി. എം. എസ്സ് മിഷ്യണറിമാരും അബ്രഹാം മല്പാനുമായിരുന്നുവെന്നുനവീകരണത്തിന്റെ മേന്മവർദ്ധിപ്പിക്കുവാൻവേണ്ടി അനർഹമായി പ്രചരിപ്പിച്ചിട്ടുള്ള വ്യാജകഥനങ്ങളുടെ പൊള്ളവെളിപ്പെടുത്തുവാൻ അബ്രഹാം മല്പാൻ ഭൂജാതം ചെയ്യുന്നതിന് അനവധി വർഷങ്ങൾക്കു മുമ്പ് രചിക്കപ്പെട്ട ഈ പദ്യസാഹിത്യകൃതികൾതന്നെ മതിയായ ലക്ഷ്യമല്ലേ.

പട്ടക്കാരുടെ പ്രാർത്ഥനകൾ അധികവും സുറിയാനിഭാഷയിലായിരുന്നുവെന്നു സമ്മതിക്കണം. പക്ഷെ സുറിയാനിഭാഷയിൽനിന്നു മലയാളത്തിലേക്കു ശരിയ്ക്കു വിവൎത്തനം ചെയ്യത്തക്കവണ്ണം രണ്ടു ഭാഷകളിലും ഒന്നുപോലെ പാണ്ഡിത്യം സമ്പാദിച്ചവർ ഇവിടെ ആരും തന്നെ ഉണ്ടായിരുന്നില്ല. പോരെങ്കിൽ വിവൎത്തനവിഷയമായി സുറിയാനിഭാഷയിലെ ആശയം മലയാളത്തിൽ തത്തുല്യമായി പ്രതിഫലിപ്പിക്കത്തക്കവണ്ണം മലയാള ഗദ്യസാഹിത്യം ഒട്ടുംതന്നെ വളർച്ചപ്രാപിച്ചിരുന്നുമില്ല. ഗദ്യ

* പറങ്കികളുടെ വരവിനു മുമ്പു മലങ്കരസുറിയാനിക്കാർ ഉപയോഗിച്ചുപോന്നതായ മലയാളം കുമ്പസാരപ്പടിയും വിശ്വാസപ്രമാണവും 1123 തുലാം 29-ലെ കോട്ടയം ചർച്ചുവീക്കിലിയുടെ 4, 5 എന്നീ പേജുകളിൽ ഈ എഴുത്തുകാരൻ പ്രസിദ്ധപ്പെടുത്തീട്ടുള്ളതു നോക്കുക.
K. M. V.

സാഹിത്യശാഖയുടെ ഈയൊരു ദരിദ്രസ്ഥിതിയായിരുന്ന വേദപുസ്തകവിവൎത്തനത്തിൽ പ്രാചീന സുറിയാനിക്കാരെ "പരാങ്ങ്മുഖരാക്കിയതും. കാർമ്മികഭാഷ സുറിയാനിയായിരുന്നുവെങ്കിലും ക്രൂദാശാനുഷ്ഠാനങ്ങളിലെ പ്രാൎത്ഥനകളുടെ പൊരുളടക്കം എന്താണെന്നു പട്ടക്കാർ പടാത്ത (പ്രസംഗം) മൂലം ജനങ്ങളെ ഗ്രഹിപ്പിച്ചിരുന്നു. എല്ലാഞായറാഴ്ചയും പള്ളികളിൽ പടാത്തപറച്ചിൽ ഉണ്ടായിരുന്നു. സുറിയാനി പട്ടക്കാരെ പ്രസംഗിപ്പാൻ പഠിപ്പിച്ചതു മിഷ്യണറിമാരും അബ്രഹാം മൽപ്പാനുമാണെന്നു പറയുന്നവർ പള്ളികളിലെ പെരുനാൾ പടാത്തപറച്ചിൽ എന്നതിന്റെ അൎത്ഥം ഗ്രഹിച്ചിട്ടില്ലെന്നു സ്പഷ്ടംതന്നെ. രേഖപ്പെടുത്തിയ സുറിയാനി പ്രാൎത്ഥനകൾ പട്ടക്കാർ ഉപയോഗിച്ചുവരുന്നുവെങ്കിലും മിഷ്യനറിമാരുടെ വരവിനു വളരെവളരെ മുമ്പുതന്നെ മലയാളഭാഷയിലെഴുതപ്പെട്ട പ്രാൎത്ഥനകൾ ഇവിടെ ധാരാളമായി നടപ്പിലിരുന്നുവെന്നുള്ളതിനു കടമററത്തച്ചന്മാരുടെ പ്രാർത്ഥനാമന്ത്രങ്ങൾതന്നെയും സാക്ഷ്യം വഹിക്കുന്നു. ഈവക പ്രാർത്ഥനാമന്ത്രങ്ങൾക്കു വളരെയധികം പ്രചാരമുണ്ടായിരുന്നു. വിസ്തരഭയത്താൽ അവ ഇവിടെ ഉദ്ധരിക്കുന്നില്ലെന്നേയുള്ളു.

സുറിയാനിക്കാർ സുവിശേഷവേലയിൽ പരാങ്ങ്മുഖരായിരുന്നുവെന്നുള്ള മിഷ്യനറിമാരുടെ ആരോപണത്തിൽ അൽപ്പം യാഥാൎത്ഥ്യം ഇല്ലാതില്ല. പക്ഷെ ഈ കാൎയ്യത്തിൽ അപരാധം വഹിക്കേണ്ടതു് അവരാണോ രാജ്യഭരണകൎത്താക്കളാണോ എന്നുള്ളതു് കേരളചരിത്രം പഠിച്ചിട്ടുള്ളവൎക്ക് ശരിക്കു് അറിഞ്ഞുകൂടാ. കേരളത്തിൽ വൎണ്ണാശ്രമധൎമ്മങ്ങളുടെയും ജാത്യാചാരങ്ങളുടെയും ഉച്ചനീചത്വങ്ങളുടെയും പരിരക്ഷകന്മാർ രാജാക്കന്മാരായിരുന്നു. അധ:സ്ഥിതജാതിയിൽപെട്ട ഒരുവൻ പ്രതിലോമമായി ഒരു ഉയൎന്നജാതി ഹിന്ദുവിന്റെ ആചാരമൎയ്യാദകൾ അനുഷ്ഠിക്കുക എന്നതു് അത്യന്തം ശിക്ഷാർഹമായ ഒരു കുററമായി പരിഗണിക്കപ്പെട്ടിരുന്നു. ആചാരമൎയ്യാദകളുടെ വേലിപൊളിപ്പാൻ അതതു സമുദായങ്ങൾ പ്രതിലോമമായി ഒരിക്കലും ശ്രമിച്ചിരുന്നില്ല. മലങ്കര നസ്രാണികൾ അവരുടെ പ്രാചീനമായ ആചാരമൎയ്യാദകൾ പിന്തുടൎന്നുപോന്ന രീതിയിൽ തീണ്ടൽ തൊടീലും പുലവാലായ്മയും സവൎണ്ണഹിന്ദുക്കളോടൊപ്പം ആചരിച്ചിരുന്നതിനാലും, നാട്ടുരാജാക്കന്മാർ അവരെ അവരുടെ തായ്സമുദായത്തിന്റെ നില കണക്കാക്കി സവൎണ്ണവിഭാഗത്തിൽപെട്ട ഒരു ജനവൎഗ്ഗമായി കരുതിപ്പോന്നതിനാലും, അധ:സ്ഥിതഹിന്ദുക്കളുമായി പ്രതിലോമപരമായി സമ്പൎക്കം ചെയ്‌വാൻ അവൎക്കു് അനുവാദമില്ലായിരുന്നു. ക്രിസ്തുവിശ്വാസിയായിത്തീൎന്നുവെന്നുള്ള ഏക കാരണത്താൽ ഒരു അധകൃത ഹിന്ദുവിനു സുറിയാനിക്രിസ്ത്യാനികളെ തൊടുന്നതിനോ, ആ കാരണത്താൽമാത്രം ജാതീയമായ ഒരു പ്രതിലോമപരിവൎത്തനം സാധിക്കുന്നതിനോ അഥവാ ഔൽകൃഷ്ട്യം സമ്പാദിക്കുന്നതിനോ രാജനീതി സമ്മതിച്ചിരുന്നില്ല. മലങ്കരനസ്രാണികൾ അങ്ങനെയൊരു പ്രതിലോമപരിവൎത്തനത്തിനു സമ്മതം നൽകിയെന്നിരിക്കിൽ, വൎഗ്ഗീയ വൎണ്ണസമത്വം കൈക്കൊണ്ടിരുന്ന ഉയൎന്ന ജാതി ഹിന്ദുക്കളെ അനുലോമമായി പിന്നീടു് തൊടുന്നതിനും അവരുമായി സമ്പൎക്കം ചെയ്യുന്നതിനും അവൎക്കു സാധിക്കുമായിരുന്നില്ല. അതിനാൽ ഈഴവരിൽനിന്നോ കമ്മാളരിൽനിന്നോ ആരെങ്കിലും ക്രിസ്തുമതം സ്വീകരിച്ചാൽ അവരെ സ്വസമുദായാംഗങ്ങളായി പരിഗണിച്ചു തീണ്ടലും തൊടീലും വൎജ്ജിക്കണമെന്നും അതിനു തൽക്കാലം നിവൃത്തിയില്ലാത്തപക്ഷം പള്ളിക്കു പുറത്തുനിന്നെങ്കിലും കുർബാനകാണ്മാൻ അവരെ സമ്മതിക്കണമെന്നും ഉദയമ്പേരൂർ ധാൎമ്മിക മഹാസഭയിൽ പോൎത്തുഗീസ് ഗവൎണ്ണരും ആൎച്ചുബിഷോപ്പുമായ മേനെസീസ് തീർപ്പു് ചെയ്കയുണ്ടായി. പക്ഷെ പോൎത്തുഗീസുകാർ ഈ വിഷയത്തെ സംബന്ധിച്ചു "ക്രമത്താലെ നിരൂപിച്ചപ്പോൾ (പ്രശാന്തമായി ആലോചിച്ചപ്പോൾ) മലയാംരാജാക്കളുടെയുംകത്താക്കളുടെയും ഇടയിൽഇരിക്ക

നൊടത്തു് ഇങ്ങനെ വശമല്ലെന്നു കണ്ടു." അതിനാൽ നസ്രാണികൾ ഉയർന്നജാതി ഹിന്ദുക്കളെ അനുലോമമായി തൊടുന്നതുപോലെതന്നെ പ്രതിലോമമായി അധഃസ്ഥിത ഹിന്ദുക്കളിൽനിന്നു ക്രിസ്തുമതത്തിൽ ചേരുന്നവരെയും തൊടുന്നതിനു് അനുമതി നൽകുവാൻ പോർട്ടുഗൽ ചക്രവർത്തിയെക്കൊണ്ടു മലയാംരാജാക്കളോടു ശിപാർശചെയ്യിക്കണമെന്നു് ഒരു വകുപ്പുകൂടി സുന്നഹദോസിൽ തീർപ്പുചെയ്കയുണ്ടായി. (ഉദയമ്പേരൂർ സുന്നഹദോസിന്റെ സെഷ്യൻ 8. ഡിക്രി 36) പോർത്തുഗീസുകാർ ആ കാലത്തു് അധഃസ്ഥിതഹിന്ദുക്കളിൽനിന്നു മാർഗ്ഗത്തിൽ ചേർത്ത ചില ലത്തീൻ ക്രിസ്ത്യൻ ജനവിഭാഗങ്ങൾതന്നെയും പരസ്പരം കൊള്ളക്കൊടുക്ക ആചരിക്കുവാൻ പറങ്കികൾ എത്രതന്നെ ശ്രമിച്ചിട്ടും സാധ്യമായില്ല. അല്പം ചില ഉൽകൃഷ്ട ഹിന്ദുക്കളെ പോർത്തുഗീസുകാർ മതപരിവർത്തനം ചെയ്തു ലത്തീൻ വിഭാഗത്തിൽ ചേർത്തതുതന്നെയും അവരുടെ രാഷ്ട്രീയശക്തിയുടെ പിൻബലംകൊണ്ടു മാത്രമായിരുന്നു. ഇത്തരമൊരു പരിതസ്ഥിതിയിൽ അധഃസ്ഥിതഹിന്ദുക്കളുടെ ഇടയിൽ അയിത്തബാധ ഏൽക്കാതെ സുവിശേഷവേല ചെയ്യുന്നതിനോ, അവർ ക്രിസ്തുമതം സ്വീകരിച്ചശേഷം അവരുമായി സമ്പർക്കത്തിൽ ഏർപ്പെടുന്നതിനോ, സുറിയാനി ക്രിസ്ത്യാനികൾക്കു നിവൃത്തിയില്ലാതെ വന്നുവെങ്കിൽ അതിലൊട്ടുംതന്നെ ആശ്ചര്യപ്പെടുവാനില്ല. ഈ രീതിക്കു് ഒരു മാററം ഉണ്ടായതു് ഈസ്റ്റിൻഡ്യാക്കമ്പനിയുടെ രാഷ്ട്രീയശക്തി കേരളത്തിൽ ദൃഢമൂലമായിത്തീർന്നശേഷം മാത്രമായിരുന്നു. ഈ വിഷയത്തിൽ ബ്രിട്ടീഷ് ഗവർമ്മെണ്ടു് എത്രമാത്രം അധികാരശക്തി ചെലുത്തിയെന്നുള്ളതിനു 1856-ലെ ഒരു സംഭവം മതിയായ തെളിവാണു്. ചർച്ചുമിഷ്യണറിസമൂഹത്തിന്റെ നാവായി പണ്ടെക്കാലത്തു കോട്ടയത്തുനിന്നു പുറപ്പെട്ടിരുന്ന "മലയാളമിത്രം" എന്ന മാസികയുടെ 1905 ആഗസ്റ്റ് ലക്കം 116-ാംപുറത്തുനിന്നു പ്രസ്തുത കഥ താഴെ ഉദ്ധരിക്കുന്നു:-"ജാതിഭേദം എന്ന അടിസ്ഥാനത്തിന്മേൽ ക്രിസ്ത്യാനികളെ ഇടയ്ക്കിടെ ഉപദ്രവിക്കപതിവുള്ളതിനു് ഈയാണ്ടിൽ നമ്മുടെ സഭയിൽ ഒരു ദൃഷ്ടാന്തമുണ്ടായി. ക്രിസ്ത്യാനിയായിത്തീർന്ന ഒരു ഈഴവൻ മിഷ്യൻ ബങ്കളാവിലേക്കു വരുമ്പോൾ ഒരു അമ്പലത്തിന്റെ സമീപത്തുകൂടെ കടക്കേണ്ടിവന്നു. ഇതിങ്കൽ ക്ഷേത്രമധികാരികൾ അവനെ ഉപദ്രവിച്ചു സർക്കാരിൽ ഏൽപ്പിച്ചാറെ തഹശീൽദാർ അവനെ ശിക്ഷിച്ചു. മിഷ്യണറിമാർ ഇതിങ്കൽ അടങ്ങിയിരിക്കാതെ ക്രിസ്ത്യാനികളായിത്തീർന്നവരെ വീണ്ടും ഈഴവരായി വിചാരിപ്പാൻ പാടില്ലെന്നും സുറിയാനിക്രിസ്ത്യാനികളെ വിചാരിക്കുന്നതുപോലെ തന്നെ എല്ലാ ക്രിസ്ത്യാനികളെയും സർക്കാരിൽനിന്നു വിചാരിക്കണമെന്നും വാദിച്ചു. ഇതിങ്കൽ കൃഷ്ണരായർ ദിവാൻജി ക്രിസ്ത്യാനിമാർഗ്ഗാനുസാരികൾക്കും മിഷ്യണറിമാർക്കും എതിരെ ഒരു കല്പന എഴുതി. ആ കല്പനയിൽ ഒരു ഈഴവൻ ക്രിസ്ത്യാനിയായിത്തീർന്നാലും അവൻ ഈഴവൻതന്നെ ആകുന്നുവെന്നും മിഷ്യണറിമാർക്കു് ഇങ്ങിനത്ത വഴക്കിൽ പ്രവേശിപ്പാൻ അനുവാദമില്ലെന്നും കാണിച്ചിരുന്നു. ദിവാൻജിയുടെ ഈ അഭിപ്രായത്തെ കല്ലൻ റസിഡണ്ടു ശരിവെക്കയും ചെയ്തു. മദ്രാസ് ഗവർമ്മെണ്ടു് ഈ സംഗതിയെക്കുറിച്ചു തിരക്കംചെയ്തതിൽ മാർഗ്ഗാനുസാരികൾക്കു കഴിയുന്നത്രയും സ്വാതന്ത്ര്യം കൊടുക്കണമെന്നും ഈ ഒരു പ്രത്യേക സംഗതിയിൽ അവർ പ്രവേശിപ്പാൻ ഭാവിച്ചിട്ടില്ലെങ്കിലും ഈ കല്പന ക്രിസ്ത്യാനികളുടെ സ്വാതന്ത്ര്യത്തിനു് ഒരു തടങ്ങലായിത്തീരുവാൻ ഇടവരാതിരിപ്പാൻ കരുതേണ്ടതാകുന്നുവെന്നും ഇവരുടെ സ്വാതന്ത്ര്യത്തിനെതിരായുള്ള നിബന്ധനകൾ എല്ലാം ക്രമേണ ഇല്ലായ്മയാക്കേണ്ടതാകുന്നുവെന്നും റസിഡണ്ടിനു കല്പന അയച്ചു. എങ്കിലും നാട്ടിലെ ക്രിസ്ത്യാനികളും ഗവർമ്മെണ്ടും തമ്മിലുള്ള ഇടപാടുകളിൽ മിഷ്യണറിമാർക്കു് ഏപ്പെടുവാൻ പാടില്ലെന്നും ക്രിസ്ത്യാനികൾക്കു സങ്കടമുണ്ടെങ്കിൽ റസിഡണ്ടുതന്നെ അവരുടെ സങ്കടം കേൾക്കണമെന്നുംകൂടെ അതിൽ തീർച്ചപ്പെട്ടു

# പത്രാധിപക്കുറിപ്പുകൾ

## ദേശകാലങ്ങൾക്കനുയോജ്യമായ നോമ്പു്.

വലിയനോമ്പു് സമാഗതമായിരിക്കുന്നു. മൂന്നുനോമ്പിൽ അനുതപിച്ച വിശ്വാസികൾ ക്രിസ്തീയ പൂർണ്ണതയിലേക്കു വളരുന്നതിനുള്ള അവസരമാണിതു്. വലിയനോമ്പിൽ ഓരോ ഞായറാഴ്ചയും നമ്മുടെ കർത്താവു ചെയ്തിട്ടുള്ള അത്ഭുതങ്ങളെയാണല്ലോ ഏവൻഗേലിയോൻ വായനയിൽ നാം കേൾക്കുന്നതു്. സ്നേഹമസൃണമായ പുണ്യപ്രവൃത്തികൾകൊണ്ടു നമ്മുടെ ജീവിതത്തെ അത്ഭുതകരമാക്കിത്തീർക്കണമെന്നാത്രെ ഇതു നമ്മെ ഉൽബോധിപ്പിക്കുന്നതു്. നോമ്പു്, ഭക്ഷണസാധനങ്ങൾ വെടിയുന്നതിനു മാത്രമുള്ള കാലയളവല്ല. പുണ്യപ്രവൃത്തികൾ കൊണ്ടു നമ്മുടെ ജീവിതത്തെ അനുഗ്രഹീതമാക്കുന്നതിനുകൂടെയുള്ളതാണു്. ശരീരത്തെ കീഴടക്കുന്നതു നന്മയിൽ വളരുന്നതിനുള്ള ഒരു പശ്ചാത്തലം സൃഷ്ടിക്ക മാത്രമാണു്.

നോമ്പു് കാലാനുസൃതമാക്കണമെന്നു നാം കൂടക്കൂടെ കേൾക്കാറുണ്ടു്. എന്നാൽ നോമ്പു് കാലത്തിനും ദേശത്തിനും അതീതമായി ജീവിപ്പാൻ നമ്മെ പഠിപ്പിക്കാനാണു സഭ ഉദ്ദേശിച്ചിരിക്കുന്നതെന്നുള്ള വസ്തുത നാം വിസ്മരിക്കരുതു്. വിശുദ്ധ പൗലൂസു പറയുന്നതുപോലെ നമ്മുടെ ചങ്കിനെ തിന്നുകളയുന്ന ദൈനമികമായ പുഴുവിൽനിന്നും നമ്മെ ഉദ്ധരിക്കുന്നതിനത്രെ നോമ്പുവെച്ചിരിക്കുന്നതു്. അപ്പോൾ നോമ്പു് ദേശകാലസ്ഥിതിക്കനുയോജ്യമാക്കണമെന്നു പറയുന്നതു് അതിന്റെ സ്ഥാപനോദ്ദേശ്യത്തെ വിസ്മരിക്കയത്രെ ചെയ്യുന്നതു്. സ്ഥലത്തിന്റെയും കാലത്തിന്റെയും പേരുപറഞ്ഞു നോമ്പിന്റെ നിർമ്മൂലനാശം വരുത്തരുതു്. നോമ്പു് ആചരിക്കുന്നവർ നോമ്പിന്റെ കാഠിന്യത്തെപ്പററി അധികം പറഞ്ഞു കേട്ടിട്ടില്ല. നോമ്പു തീരെ ആചരിക്കാത്തവർക്കാണു് അതിന്റെ പേരുതന്നെ ഭാരമായിരിക്കുന്നതു്. നമ്മുടെ കർത്താവും തന്റെ ശിഷ്യന്മാരും ഏതുപ്രകാരം ലോകത്തിൽനിന്നു വേർപെട്ടു ലോകത്തെ ചവറു് എന്നു് എണ്ണി ജീവിച്ചുവോ അതുപോലെ നാമും ജീവിക്കുന്നതിനു നമ്മെ പഠിപ്പിക്കുന്നതിനാണു നോമ്പു വെച്ചിരിക്കുന്നതു്. യഥാർത്ഥത്തിൽ നോമ്പിനെ അപലപിക്കുന്നവർ നോമ്പിനെ അല്ല, നമ്മുടെ കർത്താവിന്റെ ലോകത്തോടുള്ള മനോഭാവത്തെ അത്രെ അപലപിക്കുന്നതു്.

---

ത്തിയിരുന്നു. മിഷ്യണറിമാർ ഇതിലും തൃപ്തിപ്പെടാതെ ബിലാത്തിയിലുള്ള കോർട്ടു് ആഫ് ഡയറക്ടേർസ് എന്ന മേലധികാരത്തിൽ ബോധിപ്പിച്ചു. അവടെനിന്നു വന്ന തീർപ്പു ക്രിസ്ത്യാനികൾക്കു വേണ്ട സ്വാതന്ത്ര്യം കൊടുക്കണമെന്നുള്ള ഭാഗം സ്ഥിരപ്പെടുത്തിയും മിഷ്യണറിമാർ തങ്ങളുടെ സഭക്കാരുടെ സങ്കടം സർക്കാരിനെ അറിയിച്ചു പരിഹാരം വരുത്തുന്നതു ന്യായമാകുന്നു എന്നു സ്ഥാപിച്ചും ദിവാൻജിയുടെയും റസിഡണ്ടിന്റെയും അഭിപ്രായത്തെ ആക്ഷേപിച്ചും ആയിരുന്നു. പ്രോട്ടസ്റ്റാണ്ടുസഭയിൽ ചേർന്നിട്ടുള്ള താണജാതിക്കാർക്കു പല വിഷമങ്ങൾ സർക്കാരിൽനിന്നു് ഉണ്ടായിക്കൊണ്ടിരുന്നതിന്റെ ഒരു നിവൃത്തി ഇതിനാൽ ലഭിച്ചു.”

(തുടരും)

## സഭയുടെ പരാജയം?

സഭയുടെയും സഭാദ്ധ്യക്ഷന്മാരുടെയും പരാജയത്തെപ്പററി നാം നാലുവഴിക്കുനിന്നും കേൾക്കുന്നു. സഭ പുരോഗമിക്കുന്നില്ല; സഭയ്ക്കു

വേണ്ടി വല്ലതുമെങ്കിലും ചെയ്യുന്നവർ മററുള്ളവരെ പ്രവേശിപ്പിക്കാതെ വിലങ്ങടിച്ചു നിൽക്കുന്നു; സദുദ്ദേശത്തോടുകൂടെ സഭാസേവനത്തിനു പോകുന്നവരെ നേതാക്കന്മാർ ആട്ടി ഓടിക്കുന്നു; സഭയുടെ കാര്യങ്ങൾ മുറയ്ക്കു നടക്കുന്നില്ല, വിദേശങ്ങളിലേക്കു പട്ടക്കാരെ അയയ്ക്കുന്നില്ല; ദൈവം അധികാരികളെ സിംഹാസനങ്ങളിൽനിന്നു മറിച്ചിട്ടും; യുവാക്കന്മാരെ തൽസ്ഥാനങ്ങളിൽ പ്രവേശിപ്പിക്കും എന്നിങ്ങനെയുള്ള അഭിപ്രായങ്ങളെക്കൊണ്ടു സഭാന്തരീക്ഷം മാററാലിക്കൊള്ളുന്ന മലങ്കരയിൽ മാത്രമല്ല, സുഗമമായി പുരോഗമിക്കുന്ന ഇംഗ്ലീഷ്സഭയിലും ഇപ്രകാരമുള്ള അഭിപ്രായങ്ങൾ കേൾക്കാറുണ്ട്. ലണ്ടനിൽനിന്നും പുറപ്പെടുന്ന "ചർച്ച് ഓഫ് ഇംഗ്ലണ്ട്" പത്രം പറയുന്നതു്, "ഇംഗ്ലണ്ടിലെ മൂന്നാളുകളിൽ രണ്ടുപേരുടെയും അഭിപ്രായം സഭ പരാജയമടഞ്ഞു" എന്നാണ്. വിദ്യാഭ്യാസം, ശാസ്ത്രം, വൈദ്യാ കായികാഭ്യാസം മുതലായ എല്ലാ സംഗതികളും പരാജയമടഞ്ഞിരിക്കയാണ്. ലോകം പരാജയംകൊണ്ടു നിറഞ്ഞിരിക്കുന്നു. എന്നാൽ ഉത്തമന്മാർ പരാജയത്തെപ്പററി പുരമുകളിൽ നിന്നും അട്ടഹസിക്കാറില്ല. സഭയെ അപലപിക്കുന്നതു സാധാരണമാണ്. സഭയെയൊ മതത്തെയൊ ആക്ഷേപിക്കുന്നതു സൌകര്യപ്രദമാണ്. അതു ദൂഷണക്കാരനെ അവൻെറ കർത്തവ്യത്തിൽനിന്നും വിമുക്തനാക്കുന്നുവെന്നു വിചാരിക്കുന്നു. വിമർശകർ ചിന്തിക്കേണ്ടതു ലോകത്തിലെ ഏററവും പ്രയാസമുള്ള ജോലിയാണു സഭയ്ക്കു ചെയ്യാനുള്ളതു് എന്നാണ് ഒരു മനുഷ്യനെ വിദ്യാഭ്യാസം ചെയ്യിക്കുന്നതിനോ, അവൻെറ ആരോഗ്യം പരിരക്ഷിക്കുന്നതിനോ, അവൻെറ സമ്മതം കൂടാതെ സാധിച്ചേക്കാമെങ്കിലും ഒരുവനെ മതപ്രസക്തനാക്കുന്നതിനു് അവൻെറ ഹാർദ്ദമായ സഹകരണം ആവശ്യമാണ്. ഇന്നു സഭയിൽ കാണുന്ന കുഴപ്പം ദൈവഭക്തന്മാരുടെ കുഴപ്പമല്ല, എന്നാൽ സഭയിലുള്ള നിരുത്തരവാദികളുടെ കുഴപ്പമാണെന്നു് ഓർത്തിരിക്കണം."

മലങ്കരസഭ ഒരു വിഷമഘട്ടത്തിൽകൂടെ ത്വരിതഗതിയിൽ പ്രയാണംചെയ്യുകയാണ്. സംഘടിതപ്രവർത്തനങ്ങൾക്കു നമുക്കു സൗകര്യമില്ല. സന്മനസ്സുള്ള യുവാവിനോ വൃദ്ധനോ സഭയിൽ ദൈവസ്നേഹത്താൽ പ്രേരിതമായ സദ്പ്രവൃത്തികൾ ചെയ്യുന്നതിനു സൗകര്യമുണ്ട്. അതിനാരും വിലങ്ങടിക്കയില്ല. അഥവാ വിലങ്ങടിച്ചാൽതന്നെയും സൽപ്രവൃത്തികൾ നിറവേറുകതന്നെ ചെയ്യും. സ്വയത്യാഗത്തോടുകൂടെ വേലചെയ്യാനുള്ള ആളുകളില്ലാത്ത കുഴപ്പമാണു നമ്മെ തുറിച്ചുനോക്കുന്നതു്. ഡൽഹിയിലും ബാംഗ്ളൂരിലും പുരോഹിതന്മാരില്ലെങ്കിൽ ചുരുതല മേല്പട്ടക്കാരിൽ മാത്രം ചാരാതെ, ഭീമമായ ശമ്പളം വാങ്ങിക്കുന്ന ജ്ഞാനസമ്പന്നന്മാരായ യുവാക്കന്മാർ മുമ്പോട്ടിറങ്ങാത്തതെന്താണ്? സേവനത്തിനിറങ്ങുന്ന സുറിയാനി യുവാക്കന്മാർക്ക് ഒരു വിശേഷലക്ഷണം കാണുന്നുണ്ട്. ശമ്പളവും സ്റ്റേയിലും മുമ്പുകൂട്ടി അറിയണം. അതിനുറപ്പുകിട്ടിയില്ലെങ്കിൽ സേവനമില്ല. നിയന്ത്രണത്തിനു വിധേയമായി വേലചെയ്യുന്നതിനും പലരും മനസ്സില്ലാത്തവരാണ്. നാം എന്തിനു പഴി വല്ലവരിലും ചാരുന്നു? നമ്മെ ഭീമമായ പ്രയാസങ്ങൾ ചുററിയിരിക്കുന്ന അവസരത്തിൽ എന്തിനു മററുള്ളവരെ കുററം പറഞ്ഞു സംഗതികൾ കൂടതൽ വഷളാക്കുന്നു? സഭയെ സ്നേഹിക്കുന്നവൻ ശരീരത്തോടും രക്തത്തോടും ചോദിക്കാതെ "എന്നെ അയച്ചാലും" എന്നുപറഞ്ഞു മുമ്പോട്ടുപോകയാണു വേണ്ടതു്. സഭയേയും മേല്പട്ടക്കാരെയും കുററം പറഞ്ഞതുകൊണ്ടു നമ്മുടെ ദുരവസ്ഥയ്ക്കു മാററമുണ്ടാകയില്ല.

## ലോകത്തിലെ ഇന്നത്തെ സാന്മാർഗ്ഗികനില.

മററു പാശ്ചാത്യരാജ്യങ്ങളെ അപേക്ഷിച്ചു് ഇംഗ്ലണ്ടു് സദാചാരനിഷ്ഠയ്ക്കു കേഴ്വിപ്പെ

ട്ടതായിരുന്നു. എന്നാൽ യുദ്ധാനന്തരം ഇംഗ്ലണ്ടിലെ സാന്മാർഗ്ഗികനില വളരെ അധഃപതിച്ചുപോയി എന്നു് പരക്കെ ബോദ്ധ്യമായിരിക്കുന്നു. ഇംഗ്ലണ്ടിലെ ചീഫ്ജസ്റ്റീസ് ഈയ്യിടെ പ്രസ്താവിച്ചതു് അവിടെ അക്രമങ്ങളുടെ വർദ്ധനവു്, തന്നെ അത്ഭുതപരതന്ത്രനാക്കുന്നുവെന്നാണു്. വളരെ ചുരുക്കം ആപ്പീസുകളെ കവർച്ചകളിൽനിന്നും വിമുക്തമായിട്ടുള്ളൂ. രാജ്യമൊട്ടുക്കു് ആളുകൾ വാതിലുകൾക്കു രണ്ടും മൂന്നും പൂട്ടുകൾ തറപ്പിക്കുന്നുണ്ടു്. പോലീസുകാർക്കു നിയന്ത്രിക്കാൻ പാടില്ലാത്തവിധത്തിൽ അക്രമങ്ങൾ അർദ്ധിച്ചിരിക്കുന്നു. യുദ്ധത്തിനു മുമ്പു പ്രതിദിനമുണ്ടായിരുന്ന കാരാഗൃഹവാസികളുടെ സംഖ്യ 10,000-ൽനിന്നും 20,000 ആയി വർദ്ധിച്ചിരിക്കുന്നു. അക്രമങ്ങൾ 50 ശതമാനവും മോഷണം 88 ശതമാനവും മോഷ്ടിച്ച സാധനങ്ങൾ വാങ്ങുന്നവരുടെ സംഖ്യ മൂന്നിരട്ടിയായും വർദ്ധിച്ചിരിക്കുന്നു. 16 വയസ്സിൽ താണകുട്ടികളുടെ ഇടയിലാണു് അക്രമങ്ങൾ വർദ്ധമാനമായി കാണുന്നതു്.

പലകാരണങ്ങൾ ഇതിനു പറയപ്പെടുന്നുണ്ടു്. കുടുംബത്തിന്റെ ശക്തിക്ഷയം, വിവാഹമോചനം, നിയമത്തെപ്പററിയുള്ള ആദരവില്ലായ്മ ഇവയെല്ലാം ഇതിലുൾപ്പെടും. മതത്തിന്റെ സ്വാധീനശക്തി കുറഞ്ഞതാണു് ഇവയിലൊക്കെ പ്രധാനമായി പറയപ്പെടുന്നതു്. വിശ്വാസത്തിന്മേൽ അധിഷ്ഠിതമാകാത്ത മതത്തിന്റെ വ്യക്തിമേലുള്ള സ്വാധീനം തുലോം ശുഷ്കിച്ചതാണു്. വിശ്വാസത്തിന്റെ ശക്തി വർദ്ധിച്ചെങ്കിലേ വ്യക്തിപരമായ ജീവിതനൈർമ്മല്യവും വർദ്ധിക്കയുള്ളൂ എന്നു ബോദ്ധ്യംവന്നുതുടങ്ങിയിരിക്കുന്നു.

## പാശ്ചാത്യരാജ്യങ്ങളിലെ മതത്തിന്റെ നില.

യേശുക്രിസ്തുവിന്റെയും കന്യാസ്ത്രീ അമ്മയുടെയും പേരുകൾ കേട്ടിട്ടില്ലാത്ത ആളുകൾ തന്നെ ഒരു നല്ലശതമാനം യൂറോപ്പിലുണ്ടു്. കേംബ്രിഡ്ജിലെ ബിഷപ്പായ ഡാക്ടർ വിൽ ഈയ്യിടെ ഒരു പ്രസംഗത്തിൽ പറഞ്ഞതു്, വേദപുസ്തകം കണ്ടാൽ തിരിച്ചറിവാൻ പാടില്ലാത്തവരും ഒരു ദേവാലയത്തിന്റെ ഉപയോഗം അറിയാൻ പാടില്ലാത്തവരും ഇംഗ്ലണ്ടിൽ ചുരുക്കമല്ല എന്നാത്രെ. ഫ്രാൻസിലെ ജനങ്ങളിൽ 20 ശതമാനം വ്യക്തിപരമായി ദൈവത്തിൽ വിശ്വസിക്കാത്തവരാണു്. 14 ശതമാനത്തിനു ഇതേപ്പററി ഒന്നും അറിയാനേ പാടില്ല. ഇംഗ്ലണ്ടിലാകട്ടെ 16 ശതമാനം ആളുകൾ ദൈവത്തിലോ, മനുഷ്യനെ ഭരിക്കുന്ന ഏതെങ്കിലും പരാശക്തിയിലോ വിശ്വസിക്കുന്നവരല്ല. മരണാനന്തരമുള്ള ജീവിതത്തിൽ അമേരിക്കയിൽ 11 ശതമാനവും ഇംഗ്ലണ്ടിൽ 27 ശതമാനവും വിശ്വാസമുള്ളവരല്ല. ഞായറാഴ്ചയുടെ വിനിയോഗത്തെ സംബന്ധിച്ചുള്ള അറിവും രസാവഹമാണു്. ഇംഗ്ലണ്ടിൽ 15 ശതമാനം ആളുകളേ ഏതെങ്കിലും ആരാധനകളിൽ ഞായറാഴ്ച സംബന്ധിക്കാറുള്ളൂ. 72 ശതമാനം ആളുകളും റേഡിയോ കേൾക്കുന്നതിൽ ഉത്സുകരായിരിക്കയാണു്.

മേലുദ്ധരിച്ച കണക്കുകളിൽനിന്നു് ഇംഗ്ലണ്ടിലെയും മററും ക്രിസ്തീയനില എന്താണെന്നു് ഏകദേശം ഊഹിക്കാം. ഇംഗ്ലണ്ടു് ഒരു ക്രൈസ്തവ രാജ്യമാണെന്നു പറയുന്നതു തെററാണെന്നു യോർക്കിലെ ആർച്ചുബിഷോപ്പാണെന്നുതോന്നുന്നു ഈയ്യിടെ പറകയുണ്ടായിട്ടുണ്ടു്. ക്രിസ്തുമതം പാശ്ചാത്യരാജ്യങ്ങളിൽ ശിഥിലീഭവിക്കയാണു്. കമ്മ്യൂണിസമാണു ക്രിസ്തുമതത്തിന്റെ ബദ്ധശത്രുവായി രൂപമെടുത്തിരിക്കുന്നതു്. ക്രിസ്തുമതത്തിന്റെ പ്രായോഗിക ലഹരി നഷ്ടപ്പെടുമ്പോളാണു മററു ശക്തികൾ അതിന്റെ സ്ഥാനം കരസ്ഥമാക്കാൻ തള്ളിക്കയറുന്നതു്.

## രണ്ടു സുറിയാനിസ്ത്രീകളുടെ സ്തുത്യർഹമായ രാജ്യസേവനം.

ഇൻഡ്യാഗവർമെൻറിന്റെ ആരോഗ്യവകുപ്പുമന്ത്രിയായ രാജകുമാരി അമൃതകൌർ

# റഷ്യൻ ക്രിസ്തുമതത്തിൻെറ ആദ്യഫലങ്ങൾ.

(ദിവ്യശ്രീ ഏവരത്തു കിഴക്കതിൽ ദാനിയേൽ കത്തനാർ ഡി. ഡി., ചേപ്പാട്ട്)

ബ്രിട്ടീഷ് ദ്വീപുകളിൽ ക്രിസ്തുമതം ഉണ്ടായി, ഏകദേശം എഴുനൂറുവർഷങ്ങൾ കഴിഞ്ഞു 988–ാമാണ്ടിടയ്ക്കാണ റഷ്യയിൽ ക്രിസ്തുമതം ഉണ്ടായതു്. കീവിലെ വ്ളാഡിമർ രാജകുമാരൻ തൻെറ ജനങ്ങളുടെ മതംമാററത്തിനു കാരണഭൂതനായിത്തീൎന്നു. അദ്ദേഹം ബൈസൻറയിൻ സാമ്രാജ്യത്തിൻെറ തലസ്ഥാനമായ കോൺസ്റ്റാൻറിനോപ്പിളിൽനിന്നും അദ്ദേഹത്തിൻെറ രാജ്യത്തിലേക്കു മിഷ്യനറിമാരെ വരുത്തി റഷ്യയിൽ ക്രിസ്തുസഭയ്ക്കു് അടിസ്ഥാനമിട്ടു. റഷ്യ, പത്താംശതാബ്ദത്തിൽ യൂറോപ്പും ഏഷ്യയും ആയി ഒരു പ്രധാന വേഴ്ചയിൽ വന്നു. തെക്കു് കീവു്, വടക്കു് നൊവഗ റോഡു് മുതലായ പ്രധാന റഷ്യൻ പട്ടണങ്ങളിലേക്കു യവനർ, അറബികൾ, ഫ്രെഞ്ചുകാർ, സ്ക്കാൻഡിനേവിയർ മുതലായവർ കച്ചവടത്തിനായി കൂട്ടമായി വന്നുചേൎന്നു. ഇതു നിമിത്തം ലോകത്തിലെ പ്രധാന മതങ്ങളുമായി റഷ്യയ്ക്കു ബന്ധം ഉണ്ടായി. അറബികൾ മഹമ്മദീയരും, യവനർ കിഴക്കൻ ഓത്തൊഡോക്സു സഭക്കാരും, ഫ്രെഞ്ചുകാരും സ്ക്കാൻഡിനേവിയരും ലത്തീൻക്രിസ്ത്യാനികളുമായിരുന്നു. റഷ്യയിലെ ബുദ്ധിമാന്മാരായ ആളുകളുമായി വ്ളാഡിമർ രാജകുമാരൻ ആലോചിച്ചു റഷ്യൻ ജനത കിഴക്കൻ ഓത്തഡോക്സു സഭയിലാണ ചേരേണ്ടതെന്നു തീരുമാനിച്ചു.

റഷ്യാക്കാർ അവരുടെ മതംമാററത്തിനു മുമ്പായി സൂൎയ്യൻ, ചന്ദ്രൻ, വായു ഇവയെ ആരാധിക്കുന്നവരായിരുന്നു. പരേതരുടെ ശവകുടീരങ്ങളിൽ ആരാധനകൾ അർപ്പിക്കുന്ന സ്വഭാവം ഈ സ്ളാവുവൎഗ്ഗക്കാൎക്കുണ്ടായിരുന്നു. നല്ലതും ചീത്തയുമായ ആത്മാക്കൾ ഉണ്ടെന്നും ഇവർ വിശ്വസിച്ചിരുന്നു. റഷ്യർ ക്രിസ്തുമതാവലംബികളായതുമുതൽ അവരുടെ ഭാഷയിൽ മതപ്രസംഗങ്ങളും ആരാധനകളും ശ്രവിച്ചു എന്നതു് അവൎക്കു വലിയ സന്തോഷത്തെ ഉളവാക്കി. റഷ്യയിൽ ക്രിസ്തുമതത്തെ പ്രായോഗിക

---

ഈയ്യിടെ യൂറോപ്പുസന്ദർശിച്ച അവസരത്തിൽ ജിനിവായിൽവച്ചു ശ്രദ്ധേയമായ ഒരു പ്രസംഗം ചെയ്തിരിക്കുന്നു. ഇൻഡ്യയിലെ 98 ശതമാനം ആളുകളും നഗരവാസികളാണു്. സാക്ഷരത്വം പുരുഷന്മാരുതു് 15–ം, സ്ത്രീകളുടേതു് 5– ശതമാനമാണു്. ഇൻഡ്യയിലെ പുതിയ ഭരണഘടന സ്ത്രീപുരുഷവ്യത്യാസം പല സംഗതികളിലും സ്വീകരിച്ചിട്ടില്ല.

അതിനെ തുടൎന്നു രണ്ടു് ഓത്തഡോക്സു സുറിയാനി ക്രിസ്ത്യാനി സ്ത്രീകൾ രാജ്യത്തിനു വേണ്ടി അനുഷ്ഠിക്കുന്ന മഹനീയ സേവനത്തെ എടുത്തുപറഞ്ഞു. സാമൂഹ്യസേവനത്തിനു് ആളുകളെ പരിശീലിപ്പിക്കുന്ന ഏകസ്ഥാപനം ഇൻഡ്യയിലുള്ളതു ഡൽഹിയിലാണു്. മിസ്സ് സാറാചാക്കോയാണു് അതിൻെറ അദ്ധ്യക്ഷ. ആ സ്ഥാപനത്തിൻെറ ഉപദേശകസമിതിയുടെ അദ്ധ്യക്ഷ മിസ്സസ് ജോൺ മത്തായിയുമാണു്. ഈ സ്ഥാപനത്തിൽനിന്നും പഠിച്ചിറങ്ങിയവർ ദുരിതനിവാരണത്തിനുവേണ്ടി മഹനീയസേവനം അനുഷ്ഠിക്കുന്നുണ്ടു്. സുറിയാനി പുരുഷന്മാരോടൊപ്പമോ, അതിനേക്കാൾ കൂടുതലായോ, സുറിയാനിസ്ത്രീകൾ രാജ്യസേവനം ചെയ്യുന്നുണ്ടെന്നുള്ളതു നമുക്കഭിമാനകരവും അവരുടെ സേവനത്തിനു നാം അവരെ അഭിനന്ദിക്കേണ്ടതുമാണു്.

മതമാക്കി കാണിച്ചതു വ്ളാഡിമർ രാജകുമാരനാണ്. ഇദ്ദേഹം ക്രൂരനും ആത്മസംയമനമില്ലാതെ ബഹുഭാര്യത്വം സ്വീകരിച്ചിരുന്നവനുമായിരുന്നു. ക്രിസ്ത്യാനി ആയതുമുതൽ തന്റെ സ്വഭാവം പാടെ ഭേദപ്പെട്ടു. അനാഥരെയും, ദരിദ്രരെയും, രോഗികളെയും ശുശ്രൂഷിക്കുന്നതു തന്റെ ആദർശമായി ഇദ്ദേഹം സ്വീകരിച്ചു. അനാഥമന്ദിരങ്ങളും, ദരിദ്രാലയങ്ങളും ധാരാളമായി ഉണ്ടാക്കി. അനേകം യുദ്ധങ്ങളും രക്തച്ചൊരിച്ചിലും നടത്തിയിട്ടുള്ള ഇദ്ദേഹം മനുഷ്യജീവിതത്തിന്റെ വിലയെ മനസ്സിലാക്കി രാജ്യത്തിൽ കഠിനശിക്ഷകൾതന്നെയും ഇല്ലാതെയാക്കി. അക്രമികൾക്കു ശിക്ഷ കൊടുക്കുന്നതിൽപോലും രാജകുമാരൻ വിമുഖത കാണിക്കുന്നതു ശരിയല്ലെന്നു യവനായ ബിഷപ്പന്മാർ ഇദ്ദേഹത്തെ ഗുണദോഷിച്ചതു് ഇഷ്ടമില്ലാതെ സമ്മതിച്ചു എങ്കിലും ക്രിസ്തീയ മനസ്ഥിതിക്കു കഠിനശിക്ഷ യോജിച്ചതല്ലെന്നുള്ള ബോധമായിരുന്നു വ്ളാഡിമറിനുണ്ടായിരുന്നതു്. ഈ അഭിപ്രായം റഷ്യൻ ക്രിസ്ത്യാനികളിലും വിശിഷ്യ ഭരണമേധാവികളിലും ദൃഢമൂലമായി.

വ്ളാഡിമറിന്റെ ഇളയ രണ്ടുമക്കൾ ജീവിതം അവസാനിപ്പിച്ച അസാധാരണമായ ആ രംഗവും റഷ്യക്കു് മതബോധംകൊടുത്തു. പതിനൊന്നു മക്കളിൽ മൂത്തപുത്രനായ ശിവറേറാപോൾക്കു് വ്ളാഡിമറിന്റെ മരണാനന്തരം സഹോദരന്മാരെ എല്ലാം വധിച്ചു രാജ്യം കൈക്കലാക്കാൻ ഒരു ശ്രമംനടത്തി. ആദ്യമായി ഇരുപതുവയസ്സുതന്നെ തികയാത്ത തന്റെ സഹോദരനായ ബോറീസുരാജകുമാരനുമായി എതിർത്തു. ബോറീസു വളരെ സമർത്ഥനും ഒരു സൈന്യനേതാവുമായിരുന്നു. രാജ്യത്തെ ശത്രുക്കളിൽനിന്നും രക്ഷിക്കുന്നതിൽ സമർത്ഥനായ നേതാവു് എന്നപേരു് ബോറീസ് എടുത്തിട്ടുണ്ടായിരുന്നു. എന്നാൽ ഒരു സത്യക്രിസ്ത്യാനി എന്ന നിലയ്ക്കു തന്റെ ജീവനെ രക്ഷിപ്പാൻ മററുള്ളവരുടെ ജീവനെ നഷ്ടപ്പെടുത്തുന്നതിനു തനിക്കു് ഇഷ്ടമില്ലാതിരുന്നതിനാൽ ശിവറേറാപോൾക്കു നിഷ്പ്രയാസം ബോറീസിനെ വധിച്ചു. ഇതുപോലെതന്നെ സഹോദരനായ ഗ്ലേബുരാജകുമാരനും മരണത്തിനു വിധേയനായി. ഈ ഉൽകൃഷ്ടമാനസരായ രണ്ടു രാജകുമാരന്മാരുടെ മനസ്ഥിതിയിൽ റഷ്യൻ ജനതവല്ലാതെ അമ്പരന്നു. ഇവരുടെ ഈ സ്വാത്ഥരഹിതമായ പെരുമാററം റഷ്യൻസഭാമക്കളിൽ ഒരു വലിയ മനംമാററം ഉളവാക്കി. റഷ്യൻസഭാചരിത്രത്തിൽ ആദർശപരമായ ഈ സംഭവം ഒന്നാമത്തേതാണു്. കോൺസ്റ്റാന്റിനോപ്പിളിൽനിന്നുംവന്ന ബിഷപ്പന്മാരുടെ അഭിപ്രായം രാജകുമാരന്മാർ കൊല്ലപ്പെട്ടവാൻ വഴിപ്പെട്ടതു് മഠയത്തരമായിപ്പോയി എന്നായിരുന്നു. ക്രിസ്തീയസ്നേഹത്തിലാണു് രാജകുമാരന്മാർ അവരുടെ ജീവനെ സ്വയാർപ്പണം ചെയ്തതു് എന്നു റഷ്യൻജനത മനസ്സിലാക്കി. രാജകുമാരന്മാരായ ബോറീസും, ഗ്ലേബും റഷ്യൻ സഭയുടെ ആദിമപരിശുദ്ധന്മാരായി അംഗീകരിക്കപ്പെട്ടു. പൊതുജനാഭിപ്രായവും അതിനു് അനുകൂലമായിരുന്നു. വിശ്വാസം പരിരക്ഷിപ്പാനല്ല ഈ രാജകുമാരന്മാർ മരിക്കുന്നതിനിടയായതു് എന്നുള്ളതുകൊണ്ടു രക്തസാക്ഷികൾ എന്നല്ല ഇവരെ പറയുന്നതു്, പിന്നെയോ ഇവരെ കഷ്ടതവാഹകന്മാർ എന്നു സഭ നാമകരണം ചെയ്തു

റഷ്യയിൽ ക്രിസ്തുമതം ശക്തിപ്പെടുന്നതിനു് ഇവരുടെ മരണം ഹേതുവായി ഭവിച്ചു. ക്രിസ്തുമതം ഒരു നിയമസംഹിത അല്ലെന്നും പ്രതൃത ജീവിതമാണെന്നും റഷ്യർ മനസിലാക്കി. പ്രവൃത്തിപഥത്തിൽ മനുഷ്യൻ ചരിക്കേണ്ടതാണെന്നു റഷ്യൻ ആശ്രമജീവിതവും മാർഗ്ഗദർശനം നൾകി. ആശ്രമസ്ഥാപകനായ വി. തേയോഡോസ്യോസു കീവിനടുത്തു സ്ഥാപിച്ച ആശ്രമം കഷ്ടപ്പെടുന്നവരെ സഹായിക്കുന്നതിൽ ഉത്തമമാതൃകയായി പരിലസിച്ചു. തേയോഡോസ്യോസു, മനുഷ്യന്റെ സാമൂഹ്യോന്നതിക്കു വളരെ പ്രയത്നിച്ചിട്ടുണ്ടു്. രാജകുമാരന്മാർ തമ്മിലുള്ള വഴക്കുകളിൽനിന്നും പലപ്പോഴും റ

# മലയാള ഭാഷയിൽ അച്ചടിച്ച ഒന്നാമത്തെ വേദപുസ്തകം.

(മൂക്കഞ്ചേരിൽ പത്രോസ്സ് റമ്പാൻ, ബി.എ.ബി.ഡി, എൽ.ററി.)

സെറാംപൂര കോളജ് പുസ്തകസഞ്ചയത്തിൽ ഇന്ത്യയിൽ മററധികം പുസ്തകസഞ്ചയങ്ങളിൽ ഇല്ലാത്തവയായ അനേകം പുരാതനഗ്രന്ഥങ്ങൾ ഉണ്ട്. ക്രിസ്തീയ വേദപുസ്തകം 700 വിവിധഭാഷകളിൽ ആണല്ലൊ തർജ്ജിമചെയ്തിട്ടുള്ളതു്. ഈ തർജ്ജിമകളിൽ പകുതിയിൽ അധികവും പ്രസ്തുത പുസ്തകസഞ്ചയത്തിലുണ്ട്. വടക്കെ ഇന്ത്യയിലെ 40 ഭാഷകളിൽ

---

ഷ്യയെ ഇദ്ദേഹം രക്ഷിച്ചിട്ടുണ്ട്. ഇദ്ദേഹത്തിന്റെ പാരമ്പര്യം പല റഷ്യൻ സന്യാസിമാൎക്കും നേതൃത്വം നൽകിയിരുന്നു. ആത്മീകവും ലൌകീകവുമായ എല്ലാ ജീവിതപന്ഥാക്കളിലും സന്യാസിമാർ ജനങ്ങളെ വളരെ സഹായിച്ചു.

ഉന്നത ആദർശങ്ങളിലെത്തിയ റഷ്യൻ ജനതയുടെ സ്വഭാവം കീവുഭരിച്ചു് 1125—ൽ മരിച്ച വ്ളാഡിമർമോണോമാക്കിന്റെ സ്വഭാവത്തിലും വെളിപ്പെടുന്നുണ്ട്. ഇദ്ദേഹം അസാധാരണബുദ്ധിമാനും ഭരണകാൎയ്യങ്ങളിൽ ശേഷിയുള്ളവനും നീതിനടത്തുന്നതിൽ കരുണയുള്ളവനും, സാധുജന സംരക്ഷകനുമായിരുന്നു. ഭക്തനായ ഒരു ക്രിസ്ത്യാനിയും വിഷമപ്രശ്നങ്ങളിൽ ക്രിസ്തുവിനെ പിന്തുടരുന്നവനുമായിരുന്നു. ഇദ്ദേഹത്തിന്റെ ഒരു മകൻ ഒരു വഴക്കിൽ മറെറാരു രാജകുമാരനാൽ കൊല്ലപ്പെട്ടപ്പോൾ മകൻ കുററക്കാരനാണെന്നു മനസ്സിലാക്കി കൊലചെയ്തവനുമായി രാജിപ്പെടുകയാണുണ്ടായതു്. ഇദ്ദേഹത്തിന്റെ അഭിപ്രായങ്ങളെയും ആദർശങ്ങളെയും മററു രാജകുമാരന്മാർ ശിരസ്സാവഹിച്ചു. അത്ര മഹാമനസ്കതയോടെയാണു് ഇദ്ദേഹം രാജ്യം ഭരിച്ചതു്. ഇദ്ദേഹം എഴുതിയ ഒരു പുസ്തകത്തിൽ ജനങ്ങളോടായി ഇപ്രകാരം പറയുന്നു:– “എന്റെ മക്കളെ! നിങ്ങൾ ദൈവത്തെ സ്തുതിക്കയും മനുഷ്യരെ സ്നേഹിക്കയും ചെയ്വിൻ. മനുഷ്യൎക്കു നന്മചെയ്യുന്നതു നിമിത്തമല്ലാതെ, ഉപവാസമോ, ഏകാന്തതയോ, സന്യാസജീവിതമോകൊണ്ടു നിത്യജീവൻ പ്രാപിക്കാമെന്നുവിചാരിക്കണ്ടാ. സാധുക്കളെ മറക്കാതെ അവരെ പോററുവിൻ. ധനം ദൈവത്തിൽനിന്നും വരുന്നുഎന്നും, അതു താൽക്കാലികമാണെന്നും എപ്പോഴുംഓൎക്കുവിൻ. നിങ്ങളുടെ ധനത്തെ നിരുപയോഗമായി വച്ചേക്കുന്നതു ക്രിസ്തുമത തത്വങ്ങൾക്കു വിപരീതമാണു്. അനാഥന്മാൎക്കു പിതാക്കളും, വിധവകൾക്കു ന്യായാധിപതികളും, ശക്തന്മാർ സാധുക്കളെ ഉപദ്രവിക്കാതെ നോക്കുന്നവരും ആയിരിപ്പിൻ. ഒരു മനുഷ്യന്റെ ജീവനും ആത്മാവും അമൂല്യനിധികളാകയാൽ കുററക്കാരനെയോ കുററമില്ലാത്തവനെയോ വധിക്കരുതു്. രോഗികളെവിട്ടു് ഓടരുതു്. നാം മരണമുള്ളവരാണെന്നു് ഓർത്തു മരിച്ചവരെ കണ്ടു ഭയപ്പെടരുതു്. ഇന്നു നാം ആശയുള്ളവരെങ്കിലും നാളെ മരണത്തിനു വിധേയരെന്നു മനസിലാക്കി ഹൃദയത്തിൽനിന്നും സകല അഹങ്കാരവും നീക്കിക്കളയണം. മദ്യപാനം, ചതി, അസത്യം ഇവ ഉപേക്ഷിക്കണം. അറിവുലഭിക്കാൻ ശ്രമിക്കണ ” വ്ളാഡിമർ സമകാലീനന്മാരെ അപേക്ഷിച്ചു വളരെ പ്രശസ്തി സമ്പാദിച്ചു. ഇദ്ദേഹത്തിന്റെ ഉപദേശം വളരെ തലമുറകൾക്കു പ്രയോജനപ്പെട്ടു. ഉപദേശംപോലെ ഇദ്ദേഹം ജീവിക്കയും ചെയ്തു. ഇങ്ങനെ റഷ്യൻ ക്രിസ്തുമതത്തിന്റെ ആദിമഫലങ്ങൾ ആകൎഷണീയങ്ങളായിത്തന്നെഇരുന്നു.

x

വേദപുസ്തകം തർജ്ജിമചെയ്തതു കോളജ്സ്ഥാപകനായ വില്യം കേറിയെന്ന മിഷ്യനറി ശ്രേഷ്ഠനും അദ്ദേഹത്തിൻെറ രണ്ടു സ്നേഹിതന്മാരും കൂടിയാണെന്നു പറഞ്ഞാൽ ആരാണു് അത്ഭുതപ്പെടാത്തതു്? മലയാളത്തിൽ നാലു സുവിശേഷങ്ങൾ അടങ്ങിയതും 1811-ൽ ബോമ്പെ കോറിയർ പ്രസ്സിൽ അച്ചടിച്ചതുമായ ഒരു ഗ്രന്ഥമാണു മലയാളഭാഷയിൽ അച്ചടിച്ച ഒന്നാമത്തെ വേദപുസ്തകം. പുസ്തകത്തിനു യാതൊരു മുഖവുരയോ പ്രസ്താവനയോ ഇല്ലാത്തതുകൊണ്ടു് അതിനെ സംബന്ധിച്ച കൂടുതൽ വിവരങ്ങൾ അറിയാൻ നിവൃത്തിയില്ല. ഏകദേശം ചതുരമായ അക്ഷരങ്ങൾകൊണ്ടു നിറഞ്ഞ പുസ്തകഭാഗങ്ങളിൽ നവീനരീതിയിലുള്ള പൂർണ്ണവിരാമമോ മററതെങ്കിലും ചിഹ്നമോ കാണ്മാനില്ല. ഭാഷയുടെ രീതി കാണിക്കുവാൻ താഴെ ഒരു ഭാഗം ഉദ്ധരിക്കുന്നു:-

"നീ നമസ്ക്കരിക്കുന്നുയെന്നുംപൊൾ മാനുഷ മക്കൾക്കു അവരെ കാണപ്പെട്ടുവാൻ കൂട്ടങ്ങളിലും തെരുവുകളുടെ കൊണുകളിലും നിന്നു നമസ്ക്കരിപ്പാൻ സ്നേഹിക്കുന്നുയെന്ന മവതക്കാരെപ്പൊലെ നീയാകരുത അവരുടെ കൂലി അവരു കൈക്കൊണ്ടുവെന്ന പട്ടാഴങ്ങ നിങ്ങളൊട ഞാൻ ചെല്ലുന്നു........അപ്പൊഴെയിവണ്ണം നിങ്ങൾ നമസ്ക്കരിപ്പിൻ ആകാശത്തിലുള്ള ഞങ്ങളുടെ വാവാ നിൻെറ തിരുനാമം ശുദ്ധമാകപ്പെടണം നിൻെറ രാജിദം വരണം നിൻെറ തിരുമനസ ആകാശത്തിലൊള്ള കണക്കെ അതിന്മണ്ണം ഭൂമിയിലുമാകണം ഞങ്ങട ദിഷ്ടതിയുടെ അപ്പം ഇന്നും ഞങ്ങൾക്കു നീ തരികാ ഞങ്ങട കടപ്പുകാരൊടു ഞങ്ങൾ പൊറുത്തുയെന്ന കണക്കെ അതിന്മണ്ണം ഞങ്ങട കടങ്ങളും ഞങ്ങട ദൊഷങ്ങളും ഞങ്ങളൊടും നീ പൊറുക്കാ പരീക്ഷക്കു ഞങ്ങളെ നീ പൂകിക്കല്ലെ പിന്ന്യാ എന്നും എന്നന്നൊക്കും രാജിതവും ശക്കുദിയും സ്തുതിയും നിനക്കൊള്ളതാകുന്നുയെന്നതുകൊണ്ടു തിന്മപെട്ടവനിൽനിന്നു ഞങ്ങളെ നീ രക്ഷിക്കാ."

"യേശുതമ്പുരാൻ താൻ പുറപ്പെട്ടു പൊകുമ്പൊൾ" എന്നതിലെ "താൻ", "സ്ത്രീ അവൾ പറഞ്ഞു" എന്നതിലെ "അവൾ" മുതലായ പ്രയോഗങ്ങൾ ഗ്രീക്കിലും സുറിയാനിയിലും "ഹോ", "ഹേ" എന്നും "ഹു", "ഹി" എന്നും ഉള്ള പ്രയോഗങ്ങളുടെ ശരി തജ്ജിമയാണു്. പുസ്തകസഞ്ചയത്തിലെ പഴയ ലിസ്റ്റിൽ ഇപ്രകാരം എഴുതിക്കാണുന്നു, "മലയാള വേദപുസ്തകം—നാലു സുവിശേഷങ്ങൾ—തിമ്മപ്പപ്പിള്ളയും റമ്പാനുംകൂടി തർജ്ജിമചെയ്തതു—മലയാളത്തിലെ സുറിയാനി ക്രിസ്ത്യാനികളുടെ വക—ഫബ്രിഷ്യസ്സിൻെറ തമിഴതർജ്ജിമയിൽനിന്നു—ബോമ്പെ 1811." ഈ ഫബ്രീഷ്യസ് "സന്യാസി അയ്യർ" എന്ന പേരിനാൽ പ്രസിദ്ധിനേടിയവനും 1742-ൽ തമിഴരാജ്യങ്ങളിൽ സുവിശേഷവേല ആരംഭിച്ചവനുമായ ഡെന്മാക്കിലെ ഒരു മിഷ്യനറി വരൻ ആയിരുന്നു. അദ്ദേഹത്തിൻെറ തമിഴതർജ്ജിമ വളരെ വിശേഷവുമാണു്. എന്നാൽ മലയാള തർജ്ജിമ സുറിയാനി പ്ശീത്തൊ വേദപുസ്തകത്തോടു താരതമ്യപ്പെടുത്തി നോക്കിയതിൽ വാക്കിനു വാക്കായി തമ്മിൽ ഒത്തിരിക്കുന്നതായും പാശ്ചാത്യസ്പർശനം അശേഷം ഇല്ലാത്തതായും ബോദ്ധ്യപ്പെട്ടിരിക്കുന്നു. ഫബ്രീഷ്യസ് പാശ്ചാത്യഭാഷയായ ഡച്ചിൽനിന്നായിരിക്കുന്നമല്ലൊ തമിഴിലേക്കു വേദപുസ്തകം തർജ്ജിമ ചെയ്തതു്. ഇതിൽനിന്നു് അനുമാനിക്കേണ്ടതു റമ്പാൻ സുറിയാനിയിൽനിന്നു സുവിശേഷങ്ങൾ തർജ്ജിമ ചെയ്തു എന്നും ആ തജ്ജിമയിൽ റമ്പാനെ സഹായിക്കുവാൻ തിമ്മപ്പപ്പിള്ള എന്ന പാണ്ടിത്തമിഴൻ തമിഴവേദപുസ്തകത്തോടുകൂടി ഹാജരായിരുന്നു എന്നുമാണു്. തിമ്മപ്പപ്പിള്ള തഞ്ചാവൂരിലെ കീത്തിപ്പെട്ട മിഷ്യനറി ആയിരുന്ന ഷ്വാട്സിൻെറ കൂടെ അഭ്യസിച്ച ഒരുപദേശി ആയിരുന്നു. കായങ്കുളത്തു മണങ്ങനഴിയം കുടുംബത്തിലെ ഒരംഗമായിരുന്നു പീലിപ്പോസ് റമ്പാൻ. പിന്നീടു മെത്രാപ്പോലീത്താ ആയ പുലിക്കോട്ടിൽ ഇട്ടൂപ്പ്

കത്തനാരും വേറൊരു കത്തനാരും ഭാഷാന്തരത്തിൽ റമ്പാനെ സഹായിച്ചു. തർജ്ജിമയ്ക്കു ചെലവുചെയ്തതു ബുക്കാനൻ സായ്പും അച്ചടിച്ചെലവു വഹിച്ചതു ബ്രിട്ടീഷ് പാരദേശിക വേദപുസ്തകസമൂഹവുമാണ്. മലയാള അക്ഷരം ആദ്യം കൊത്തി വാർത്തുണ്ടാക്കിയതു സ്പെയിൻ രാജ്യക്കാരനും അർമ്മനിയും ആയ ജോൺ ഗോൺസാൽവസ് എന്ന പേരുള്ള ഒരു യേശ്വിത്തൻ ആയിരുന്നു. ഇയാൾ 1587-ൽ കൊച്ചിയിൽവച്ചു മലയാളത്തിൽ റോമൻ കത്തോലിക്കാ വിശ്വാസം അടങ്ങിയിരിക്കുന്നതും സെൻറ് ഫ്രാൻസിസ് സേവ്യർ പഠിപ്പിച്ചുവന്നതുമായ ഒരു ചോദ്യോത്തരപ്പുസ്തകം അച്ചടിപ്പിച്ചു. ഒന്നാമത്തെ മലയാള വേദപുസ്തകം അടിച്ചിരിക്കുന്ന അക്ഷരവും ഈ പുസ്തകത്തിൻെറ അക്ഷരവും ഒന്നുതന്നെയാകുന്നു. അതുകൊണ്ടു ബോമ്പെയിൽ കുറിയർ പ്രസ്സിൽ വിശുദ്ധ വേദം അച്ചടിച്ച മലയാള അക്ഷരം ഗോൺസാൽവസിൻെറ അച്ചിൽനിന്നു വാർത്തുണ്ടാക്കിയ അക്ഷരമാണെന്നും അതടിച്ച സമയത്ത് ഈ സമീപത്തെങ്ങും നല്ല പ്രസ്സില്ലാഞ്ഞിട്ടു ബോമ്പെവരെ പോകേണ്ടി വന്നതാണെന്നും അനുമാനിക്കാം. ഒന്നാമതു് അടിച്ച ഈ വിശുദ്ധ വേദത്തിൻെറ പ്രതികൾ റസിഡണ്ടു മുഖാന്തിരം എല്ലാ സുറിയാനിപ്പള്ളികളിലും അന്നു് അയച്ചുകൊടുക്കയുണ്ടായി.

വേദപുസ്തകം ഇന്ത്യൻ ഭാഷകളിലെല്ലാം തർജ്ജിമചെയ്തു പ്രചരിപ്പിക്കണമെന്നു വളരെ ആഗ്രഹിക്കയും ഈ ഉദ്ദേശത്തോടെ ഇന്ത്യയിൽ പല ഭാഗങ്ങളിലും സഞ്ചരിക്കയും ചെയ്ത ഒരാളാണല്ലോ ഡോക്ടർ ബുക്കാനൻ. 1806-ൽ അദ്ദേഹം സുറിയാനിസഭയെ സന്ദർശിക്കുന്നതിനു മുമ്പുതന്നെ കായംകുളത്തെ റമ്പാൻെറ കയ്യിൽ ഏവൻഗേലിയോൻെറ ഒരു കയ്യെഴുത്തു തർജ്ജിമ ഉണ്ടായിരുന്നു. കണ്ടനാട്ടുവച്ചു മലങ്കര മെത്രാപ്പോലീത്തായും ആറാം മാർത്തോമ്മായുമായ വലിയ മാർ ദീവന്നാസ്യോസിനെ അദ്ദേഹം സന്ദർശിച്ചതിൻെറ ഫലമായിട്ടാണ് ഏവൻഗേലിയോൻ മലയാളത്തിൽ അച്ചടിക്കുന്നതിനു് ഇടയായതു്. ആ സന്ദർശനാവസരത്തിലാണ് എസ്ത്രംഗേലി അക്ഷരത്തിൽ തോലിൽ എഴുതപ്പെട്ട ഒരു വേദപുസ്തകം മെത്രാപ്പോലീത്താ സായ്പിനു സമ്മാനിച്ചതു്. "ഇതു ഞങ്ങൾ ആയിരം കൊല്ലമായി സൂക്ഷിച്ചുവരുന്നു" എന്നു് അദ്ദേഹം പറഞ്ഞപ്പോൾ, "ഇംഗ്ലണ്ടു് ഇതു് ഇനി ആയിരം കൊല്ലം സൂക്ഷിക്കു"മെന്നു സായ്പു മറുപടി പറഞ്ഞു. ഈ പുസ്തകം ഇപ്പോൾ കേംബ്രിഡ്ജ് പുസ്തകശാലയിൽ സൂക്ഷിച്ചിരിക്കുന്നു. പ്രൊഫസ്സർ ടി. വി. ജോൺ കത്തനാർ ഇതു് അവിടെവച്ചു തുറന്നുനോക്കുകയുണ്ടായി. "സുറിയാനി മെത്രാപ്പോലീത്തായുടെ മേൽനോട്ടത്തിൽ സുവിശേഷങ്ങളുടെ ഒരു തർജ്ജിമ തയ്യാറായിവരുന്നു. അതു് ഉടനെ ബോമ്പെയിൽനിന്നിറങ്ങും" എന്നു് "ഏഷ്യായിലെ ക്രിസ്തീയാന്വേഷണങ്ങൾ" എന്ന തൻെറ പുസ്തകത്തിൽ ബുക്കാനൻ രേഖപ്പെടുത്തിട്ടുണ്ടു്. ബോമ്പെയിൽ അച്ചടിച്ച പുസ്തകത്തിൻെറ ആദിയിൽ "ഭാഗം ഒന്നു്" എന്നു് എഴുതിയിരിക്കുന്നതിനാൽ നാലു സുവിശേഷങ്ങൾക്കു പുറമേയുള്ള പുതിയനിയമ ഭാഗങ്ങൾ രണ്ടാംഭാഗമായി അച്ചടിപ്പിക്കുവാൻ പ്രസാധകന്മാർക്കു് ആലോചനയുണ്ടായിരുന്നു എന്നു് അനുമാനിക്കാവുന്നതാണ്. സുറിയാനിസഭ വകയായി നൂറു കൊല്ലം മുമ്പു് ഇങ്ങനെ ഒരു കൃതി പുറപ്പെട്ടതിൽ സുറിയാനിക്കാർക്കു പ്രത്യേകമായ അഭിമാനത്തിനു ന്യായമുണ്ടു്. ഇതിനെ തുടർന്നു് ഇക്കാലത്തു പാമ്പാക്കുടനിന്നു മാർ ഔഗേൻ തീമോത്തിയോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ മേൽനോട്ടത്തിൽ പരേതനായ മലങ്കര മല്പാൻ കോനാട്ടു മാത്തൻ കോറെപ്പിസ്ക്കോപ്പായുടെ, പുതിയ നിയമം മുഴുവൻെറയും തർജ്ജിമ പുറപ്പെട്ടിട്ടുള്ളതു് ഉപകാരപ്രദമായിരിക്കുന്നു.

പുസ്തകാഭിപ്രായം.

# വി.പത്രോസിൻെറ പരമാധികാരം.

ഗ്രന്ഥകൎത്താ-റവ: ഫാ. പി. എം. കുറിയാക്കോസ് പുക്കന്നേൽ-കോതമംഗലം.

വില. 4 ണ.

വി. പത്രോസ് അപ്പോസ്തോലൻ തൻെറ സഖികളാകുന്ന ശേഷം അപ്പോസ്തോലന്മാരുടെ തലവനും പ്രഭുവും ഭരണാധികാരിയും ആണെന്നും, വി. അപ്പോസ്തോലൻെറ സിംഹാസനം റോമിൽ സ്ഥാപിക്കപ്പെട്ടിരിക്കയാൽ റോമായിലെ മെത്രാൻ ആകമാനക്രൈസ്തവസഭയുടെ തെററില്ലാത്ത പരമാധികാരിയാണെന്നും മററും റോമൻകത്തോലിക്കർ വാദിക്കയും അഭിപ്രായത്തെ അനുസരിക്കാത്തതു വലിയ ശീശ്മയായി അവർ പ്രഖ്യാപിക്കയും ചെയ്യുന്നു. ഏതാണ്ട് ഇതുവിധത്തിലുള്ള ഒരു നിലയാണു മലങ്കരസഭയിൽ കക്ഷിപിണക്കവും വ്യവഹാരവും ഉത്ഭവിച്ചശേഷം ഇവിടത്തെ പാത്രിയക്കീസ് കക്ഷിക്കാരും ഉന്നയിച്ചിട്ടുള്ളതു്. റോമൻകത്തോലിക്കർ റോമിൽ പത്രോസിൻെറ സിംഹാസന സ്ഥാപനം മുൻനിൎത്തി ആകമാനസഭയിന്മേൽ കൎത്തൃത്വം അവകാശപ്പെടുന്നപ്രകാരം അന്ത്യോഖ്യായിൽ പത്രോസിൻെറ സിംഹാസനസ്ഥാപനം മുൻനിൎത്തി മലങ്കരസഭയിന്മേൽ പാത്രിയക്കീസിനു് അധികാരം സമ്പാദിച്ചുകൊടുക്കുവാൻ പാത്രിയക്കീസു കക്ഷികളും ബദ്ധപ്പെടുന്നു. ഈ അവസരത്തിൽ വേദപുസ്തകത്തെളിവുകൾകൊണ്ടും ശ്ലീഹന്മാരുടെ നടപടികൾകൊണ്ടും അപ്പോസ്തോലന്മാർ സമന്മാരായിരുന്നു എന്നും ഒരുവൻ മറെറാരുവനു മീതെ എന്നുള്ള നില അവൎക്കില്ലായിരുന്നു എന്നും സമൎത്ഥിച്ചുകൊണ്ടു് ഈ ലഘുഗ്രന്ഥ രചനയ്ക്കു മുതിൎന്ന ദി. ശ്രീ. ഫാദർ പി. എം. കുറ്യാക്കോസിനെ ഞങ്ങൾ അഭിനന്ദിക്കുന്നു. ക്രിസ്തീയസഭകൊണ്ടു് ഉദ്ദേശിക്കപ്പെടുന്നതു് പരസ്പരം അധികാരപ്രാപ്തിക്കുവേണ്ടിയുള്ള വടംവലിയല്ല പിന്നെയോ ത്യാഗപൂൎവ്വമായ സേവനമാണു്. (മൎക്കോ 9:34-35, ലൂക്കോ 22 : 24-27, മത്താ 20 : 27-28, യോഹ 13 : 12-14) ക്രിസ്തീയസഭയിൽ ഉണ്ടായിട്ടുള്ള കലഹങ്ങൾക്കും പിളൎപ്പുകൾക്കുമെല്ലാം ഈ അധികാരമോഹം ഒരു കാരണമാണെന്നു സഭാചരിത്രത്തിൽനിന്നും കാണാവുന്നതാണു്. അപ്പോസ്തോലന്മാർ സമന്മാരും, തുല്യചുമതലകളോടുകൂടിയവരും ആണെന്നു് ഈ ലഘുഗ്രന്ഥത്തിൽ കാൎയ്യകാരണസഹിതം തെളിയിച്ചിട്ടുള്ളതുകൂടാതെ അപ്പോസ്തോലന്മാരുടെ കാലശേഷമുള്ള സഭാചരിത്രത്തിൽനിന്നും പത്രോസിൻെറ പിൻഗാമികളായ റോമിലെ മെത്രാന്മാൎക്കു്, ഇപ്പോൾ അവൎക്കുണ്ടെന്നു വാദിക്കുന്ന ആകമാനസഭാമേലധികാരം ഉണ്ടായിരുന്നില്ല എന്നു തെളിവുസഹിതം ചൂണ്ടിക്കാണിച്ചിട്ടുണ്ടു്. മലങ്കരയിലെ പുരാതനവും അപ്പോസ്തോലികവുമായ നമ്മുടെ സഭ ഇതര സഭകളുടെ ആക്രമണംകൊണ്ടും കക്ഷിപിണക്കംകൊണ്ടും ക്ലേശിക്കുന്നഇൗഅവസരത്തിൽ "വി. പത്രോസിൻെറ പരമാധികാരം" എന്ന ഈ ചെറുപുസ്തകം സഭാംഗങ്ങൾക്കുമാൎഗ്ഗദൎശിത്വം നൽകാൻ സഹായകരമാണെന്നു് ഇവിടെ രേഖപ്പെടുത്തുന്നതോടൊപ്പംതന്നെ ടി പുസ്തകത്തിൽ വന്നുപോയിട്ടുള്ള ഒരു തെററുകൂടി ചൂണ്ടിക്കാണിച്ചുകൊള്ളട്ടെ.

"കന്യകമറിയാമിൻെറ സഹോദരി ശാലോമിനെ സെബദി വിവാഹംകഴിച്ചു. ഇവരുടെ പുത്രന്മാരാണു് യാക്കോബും യോഹന്നാനും. അതുകൊണ്ടു് ഇവരെ കൎത്താവിൻെറ സഹോദരന്മാർ എന്നുവിളിക്കുന്നു" (പുറം 18,19) സെബദിപുത്രന്മാരായ യാക്കോബും യോഹന്നാനും കൎത്താവിൻെറ സഹോദരന്മാർ എന്നു് അറിയപ്പെട്ടവരല്ല. ഇവർ വി. ദൈവമാതാവിൻെറ സഹോദരീപുത്രന്മാരായിരുന്നില്ല. വി. കന്യകമറിയാമിൻെറ മാതാപിതാക്കൾക്കു വി. മറിയാമിനെക്കൂടാതെ വേറേ മക്കൾ ഉള്ള

# വാർത്തകളും കുറിപ്പുകളും

## മലങ്കരസഭാബന്ധുക്കളുടെ ശ്രദ്ധയ്ക്കു്.

ഈ വർഷത്തെ വരിസംഖ്യ അയച്ചുതരാനുണ്ടായിരുന്ന പലരും കഴിഞ്ഞ 4-ാംലക്കം മാസികയിൽ ചേർത്തിരുന്ന കുറിപ്പിനെ ആദരിച്ചു വരിസംഖ്യ അയച്ചുതന്നു സഹായിച്ചതിൽ ഞങ്ങൾ അവരോടു് അത്യന്തം കൃതജ്ഞരായിരിക്കുന്നു. എന്നാൽ ഇനിയും വരിസംഖ്യ അയച്ചുതരാത്തവർ ദയവായി അയച്ചുതന്നു സഹായിക്കണമെന്നു് അപേക്ഷിക്കുന്നു. അല്ലാത്തപക്ഷം പണത്തിൻെറ അത്യാവശ്യം നിമിത്തം ഞങ്ങൾ വി. പി. അയക്കാൻ നിർബ്ബന്ധിതരായിത്തീരുന്നതാകയാൽ വി. പി. ദയാപൂർവ്വം സ്വീകരിക്കണമെന്നുകൂടി അഭ്യർത്ഥിച്ചുകൊള്ളുന്നു.

---

തായി അറിയപ്പെട്ടിട്ടില്ല. വി. മാതാവു് യൂയാക്കിമിൻെറയും ഹന്നായുടേയും നേർച്ചപുത്രിയും ഏകപുത്രിയും ആയിരുന്നു. എന്നാൽ യാക്കോബു്, യഹൂദാ, ശീമോൻ എന്നിങ്ങനെ കർത്താവിൻെറ സഹോദരന്മാരായി അറിയപ്പെട്ടിരുന്നവർ നമ്മുടെ കർത്താവിൻെറ വളർത്തുപിതാവായ വി. യൗസേപ്പിൻെറ മക്കളത്രേ യെരുശലേമിലെ സഭാഭരണ കർതൃത്വം വഹിച്ചതും യേരുശലേം സുന്നഹദോസിൽ അദ്ധ്യക്ഷം വഹിച്ചതും(നടപ്പു് 15) പുതിയനിയമത്തിലെ "യാക്കോബിൻെറലേഖന"ത്തിൻെറ കർത്താവും ഈ വി. യാക്കോബത്രെ; സെബദിപുത്രൻ യാക്കോബല്ല. വി. സ്തേപ്പാനോസിൻെറ രക്തസാക്ഷിമരണശേഷം അധികം താമസിയാതെ തന്നെ അഗ്രിപ്പാരാജാവു് സെബദിപുത്രൻ യാക്കോബിനെ കൊല്ലിച്ചതായി നടപ്പുകളുടെ പുസ്തകത്തിൽനിന്നും നാം വായിക്കുന്നുണ്ടല്ലോ. (നടപ്പു്. 12 : 2)

---

കാലംചെയ്ത മാർ ഗീവറുഗീസു് ദിവന്നാസ്യോസു് മെത്രാപ്പോലീത്താ തിരുമനസ്സിലെ

## 15-ാമതു് ഓർമ്മപ്പെരുനാൾ.

കാലംചെയ്ത സഭാഭാസുരൻ മാർ ഗീവറുഗീസ് ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ 15-ാമതു ശ്രാദ്ധപ്പെരുനാൾ ഈ മാസം 12-ം 13-ംതീയതികളിൽ കോട്ടയം പഴയസിമ്മനാരിയിൽവച്ചു വി. കാതോലിക്കാബാവാ തിരുമനസ്സിലെയും, മാർതീമോത്തിയോസ്, മാർ പീലക്സീനോസ്, മാർ ദിവന്നാസ്യോസ് എന്നീ തിരുമേനിമാരുടെയും സാന്നിദ്ധ്യത്തിൽ ഏററവും ആഡംബരപൂർവ്വം കൊണ്ടാടപ്പെട്ടിരിക്കുന്നു. 13-ാംതീയതി വൈകിട്ടു് 6 മണിയോടുകൂടി പട്ടക്കാരുടെയും ശെമ്മാശ്ശന്മാരുടെയും അകമ്പടിയോടുകൂടി വന്ദ്യ തിരുമേനിമാർ പള്ളിയകത്തേയ്ക്കു് എഴുന്നെള്ളി സന്ധ്യാപ്രാർത്ഥന നടത്തി. അനന്തരം റാസയും ഗംഭീരമായ കരിമരുന്നുപ്രയോഗവും ഉണ്ടായിരുന്നു. 14-ാംതീയതി രാവിലെ പ്രഭാതനമസ്കാരത്തെ തുടന്നു കാതോലിക്കാബാവാ തിരുമനസ്സുകൊണ്ടും മാർ തിമോത്തിയോസ്, മാർ ദിവന്നാസോസ് എന്നീ തിരുമേനിമാരും ചേർന്നു മൂന്നിന്മേൽ കർബാന അപ്പിച്ചു. വി. കർബാനയെത്തുടന്നു മാർ പീലക്സീനോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു സ്വർഗ്ഗപുരുഷനെ അനുസ്മരിച്ചു സുദീർഘമായി ഒരു പ്രസംഗംചെയ്തു. തിരുമനസ്സിലെ പ്രസംഗം ഏതാണ്ടു് ഇങ്ങനെ സംഗ്രഹിക്കാം.

"വ്യക്തിമാഹാത്മ്യത്തിൻെറ ഉഷ്മാവാണു മഹാന്മാരോടു് അടുക്കുമ്പോൾ നമുക്കു് അനുഭവമാകുന്നതു്. അഗ്നിയോടു് അടുക്കുമ്പോൾ അതിൻെറ ചൂടു് അനുഭവപ്പെടുന്നപ്രകാരം മഹാന്മാരെ സമീപിക്കുമ്പോൾ അതിനു

മുമ്പ് അനുഭവിച്ചിട്ടില്ലാത്ത അനുഭവങ്ങൾ ന മുക്കുണ്ടാകുന്നു. വലിയ തിരുമേനിയെപ്പററി ചിന്തിക്കുമ്പോൾ ഈ മുഖവുര ഒട്ടും കൂടുതലല്ല. മസങ്കരസഭയുടെ ഏററവും ക്ലേശകരമായ ഘട്ടത്തിൽ അ തിനെ നയിക്കുന്നതിനു ദൈവത്താൽ അയയ്ക്ക പ്പെട്ട ഒരു മഹാപുരുഷനായിരുന്നു മാർ ഗീവറ ഗീസ് ദീവന്നാസ്യോസ് മെത്രാപ്പോലീത്താ. മഹാന്മാരുടെ മഹത്വം നമുക്ക് അനുഭവപ്പെടു ന്നതിനു് അവരെ അനുകരിക്കയത്രെ കരണീ യമായിട്ടുള്ളതു്. "വട്ടശ്ശേരിൽ തിരുമേനിയെ സമീപിച്ചിട്ടുള്ള പ്പോഴൊക്കെയും ഞാൻ പുതിയ ഒരു ജീവൻ പ്രാപിച്ചുകൊണ്ടുമാത്രമേ തിരിച്ചു പോന്നിട്ടുള്ളു" എന്നു് ഒരു മഹാൻ പറയുകയു ണ്ടായി. ഇതു് അദ്ദേഹത്തോടു് അടുത്തിട്ടുള്ള പലരേയും സംബന്ധിച്ചുള്ള ഒരു പരമാർത്ഥം മാത്രമാണു്. താണതോ അശ്ലീലമോ ആയ ഒന്നുംതന്നെ ആദ്ദേഹത്തിൻെറ മുറിയുടെ വാതു ക്കൽപോലും ചെല്ലുകയില്ല. പതിനഞ്ചു വർഷ ങ്ങൾക്കുശേഷം തിരശ്ശീല ഒന്നുമാററി വലിയ തിരുമേനിയെ ഒരുനോക്കു കാണുവാൻ ആഗ്ര ഹിക്കുന്ന പലരും ഇവിടെ കണ്ടേക്കാം. ദീപ്തി തരുവാൻ പ്രാപ്തിയുള്ള ഒരാളെയാണു് ഇന്നുതിര ശ്ശീലയ്ക്കുപ്പുറത്തു ചിന്താശീലന്മാർ കാണുന്നതു്. എന്നാൽ വീരന്മാരെ സമീപിച്ചിട്ടു വെറുതെ തിരികെ പോകുന്നവരുണ്ടു്. അവരെ മനുഷ്യ കീടങ്ങൾ എന്നുമാത്രം പരിഗണിച്ചാൽ മതി. വലിയതിരുമേനി കാലംചെയ്തശേഷം ജനലഴി കളിൽകൂടി തിരുമനസ്സിലെ മുറിയിൽ നോ ക്കിയിട്ടു്, മി. എം. ഏ. ചാക്കോ പറഞ്ഞതു് "സിംഹം അതിൻെറ കൂട്ടിൽനിന്നു് ഇറങ്ങി പ്പോയല്ലൊ" എന്നായിരുന്നു. 'ഇതു ബുദ്ധിമാ ന്മാർ ഉള്ള സുറിയാനിസഭ ഒരു പാവപ്പെട്ട സ ഭയല്ല', എന്നു പാശ്ചാത്യർപോലും സമ്മതിച്ചു പരേതനായ മി. ഏ. എം. വർക്കി തിരുമേനി യെപ്പററി "തലച്ചോറു പുഴുങ്ങി അരിച്ചു് അ തുകൊണ്ടുണ്ടാക്കപ്പെട്ട മനുഷ്യൻ" എന്നത്രേ പറഞ്ഞിരിക്കുന്നതു്. തിരുമനസ്സിലെ ഒരു ജീ വചരിത്രഗ്രന്ഥം ഇനിയും നമ്മുടെ സഭയിൽ ഉണ്ടാകേണ്ടതായിട്ടാണിരിക്കുന്നതു്. ഗ്ലാഡ് സ്റ്റനെപ്പററി സാലിസ്ബറി പറഞ്ഞിരിക്കുന്ന പ്രകാരം വലിയതിരുമേനിയുടെ ഒരു ജീവച രിത്രം നിർമ്മിക്കുന്നതിനു് അദ്ദേഹത്തോടൊ പ്പംതന്നെ മഹാനായ ഒരാളാണുവേണ്ടതു്".

വി. കുർബാനാനന്തരം തിരുമനസ്സിലെ കബറിങ്കൽ തിരുമേനിമാരും വൈദികന്മാരും ധൂപം അർപ്പിക്കുകയും പ്രത്യേക പ്രാർത്ഥനകൾ നടത്തുകയും ചെയ്തു. അനന്തരം റാസ്സ, ആശീ ർവ്വാദം എന്നിവയ്ക്കുശേഷം പെരുന്നാൾചടങ്ങു കൾ ഭംഗിയായി പര്യവസാനിച്ചു.

## മാനേജിംഗ് കമ്മററി.

ഈമാസം 14-ാംതീയതി പകൽ 10 മ ണിക്കു മാനേജിംഗുകമ്മററിയുടെ ഒരു യോഗം പഴയസിമ്മനാരിയിൽവച്ചു വി. കാതോലി ക്കാബാവാ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ കൂടി. പ്രാർത്ഥന, ഉപക്രമപ്രസംഗം, റിപ്പോർട്ടു വായന എന്നിവയ്ക്കുശേഷം മലങ്കരസഭവക യായി ഒരു കോളേജ് സ്ഥാപിക്കേണ്ടതിൻെറ ആവശ്യകതയേപ്പററി ആലോചിച്ചു്, അതിനു വേണ്ട പ്രാരംഭനടപടികൾ നടത്തുന്നതിനു് ഒരു സബ്ബ്കമ്മററിയെ ചുമതലപ്പെടുത്തി. അ നന്തരം പഴയ സിമ്മനാരിയിലെ 1948-ലെ തി രട്ടും 1949-ലേക്കുള്ള ബഡ്ജററും വായിച്ചു പാസ്സാക്കി.

പതിവുപോലെ ഇയ്യാണ്ടിലും വലിയനോ മ്പിലെ മുപ്പത്താറാംഞായറാഴ്ച കാതോലിക്കാ ദിനമായി ആചരിക്കണമെന്നും, സമുദായ ആ പ്പീസ്, മെത്രാസനആപ്പീസുകൾ, തിയോളജി ക്കൽ സിമ്മനാരി, സണ്ടേസ്കൂൾ, മിഷ്യണറി പ്രവർത്തനങ്ങൾ എന്നിവയുടെ ആവശ്യങ്ങൾക്കു് അന്നേദിവസം കാതോലിക്കാദിനപ്പിരിവു ന ടത്തണമെന്നും നിശ്ചയിച്ചു. പുരോഗമനനിധി പ്പിരിവുകണക്കു വായിച്ചു റിക്കാർട്ടുചെയ്തു. അ നന്തരം, സഭാംഗങ്ങൾ സത്യവിശ്വാസത്തിലും സഭാസ്നേഹത്തിലും ഉറച്ചുനിൽക്കേണ്ടതിൻെറ ആവശ്യകതയെ അടിസ്ഥാനപ്പെടുത്തി ബാവാ

തിരുമനസ്സുകൊണ്ടു് ഉത്തേജജനകമായ ഉപസംഹാരപ്രസംഗം നടത്തി. പ്രാൎത്ഥനാ ആശീർവ്വാദം എന്നിവയ്ക്കുശേഷം കമ്മററിയോഗം സമംഗളം പൎയ്യവസാനിച്ചു.

## പുതുവത്സരദിനാഘോഷം.

കാതോലിക്കാനഗർ—1-6-124.

ആണ്ടുതോറും എം. ജി. എം. സംഘത്തിന്റെ ആഭിമുഖ്യത്തിൽ നടത്തിവരാറുള്ള പൗരസ്ത്യസഭകളുടെ പുതുവത്സരദിനാഘോഷം ഈ ആണ്ടിൽ പൂർവാധികം ഭംഗിയായി നടത്തുകയുണ്ടായി. പഴയപള്ളി പരിസരത്തിൽ അതികമനീയമായി കെട്ടിയൊരുക്കിയിരുന്ന കാതോലിക്കാനഗറിന്റെ ഉൽഘാടനവും പതാകയയത്തലും ദിവ്യശ്രീ പാറാശമ്മൽ കുറിയാക്കോസുകത്തനാർ നടത്തുകയുണ്ടായി. കതിനാവെടികളുടെയും കൂട്ടമണിയുടെയും ഗാനങ്ങളുടെയും മദ്ധ്യെ ഓൎത്തഡോക്സ് പതാക മേല്പോട്ടു് ഉയരുവാൻ തുടങ്ങവെ തന്നെ ജനങ്ങൾ പള്ളിയിലും പരിസരങ്ങളിലും തിങ്ങിക്കൂടി. സന്ധ്യാനമസ്ക്കാരത്തിനുശേഷം കൂടിയ പൊതുയോഗത്തിൽ ഒരു വമ്പിച്ച ജനാവലി പങ്കുകൊണ്ടു. കുന്നംകുളം നഗരസഭാദ്ധ്യക്ഷൻ പനയ്ക്കൽ ഇയ്യാക്കു മാത്തു അദ്ധ്യക്ഷത വഹിച്ചു. ശ്രീമാന്മാർ ഹെർബർട്ടു സാമുവൽ ബി. ഏ. ഓണേഴ്സ്. വിദ്വാൻ കെ. വി. ചാക്കൊ ബി ഒ എൽ എന്നിവരുടെ പ്രസംഗങ്ങൾ, വെടിക്കെട്ടുകൾ, ദീപക്കാഴ്ചകൾ, വാട്ടർഷോകൾ, പ്രഹസനങ്ങൾ, പ്രച്ഛന്നവേഷപ്രകടനങ്ങൾ എന്നിവകൾക്കുശേഷം വിഭവസമൃദ്ധമായ ഒരു ഉദ്യാനവിരുന്നു് മി. ഏ. പി. ഫിലിപ്പിന്റെ ഫലിതഭാഷണങ്ങൾ, കൃതജ്ഞത, കാതോലിക്കാമംഗളം എന്നിവയ്ക്കുശേഷം പുതുവത്സരദിന കാൎയ്യ പരിപാടികൾ സമംഗളം പൎയ്യവസാനിച്ചു.

## സിറിയൻ വൈദിക സിമ്മനാരി വാർഷികം.

ഈമാസം 13-ാംതീയതി 5 മണിക്കു സിറിയൻ വൈദികസിമ്മനാരി വാർഷികം മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ നടന്നിരിക്കുന്നു. ചായസൽക്കാരത്തിനുശേഷം നടന്ന മീററിങ്ങിൽ പ്രിൻസിപ്പാൾ റവ. മല്പാൻ ഫാ. സി. ജെ. സ്കറിയാ സിമ്മനാരിയുടെ കഴിഞ്ഞകൊല്ലത്തെ പ്രവൎത്തനങ്ങൾ വിവരിച്ചുകൊണ്ടുള്ള റിപ്പോർട്ടു വായിച്ചു. നി. പ്ര. ദി. ശ്രീ മാർ തോമ്മാ ദിവന്നാസ്യോസ് തിരുമേനി സരസഗംഭീരമായ ഒരു പ്രസംഗം ചെയ്തു. അദ്ധ്യക്ഷൻ തിരുമനസ്സിലെ ഉദ്ബോധജനകമായ ഉപസംഹാരപ്രസംഗത്തിനുശേഷം പ്രാർത്ഥനയോടുകൂടി യോഗം മംഗളമായി പൎയ്യവസാനിച്ചു.

## വെങ്ങോല കൺവെൻഷൻ.

മഞ്ഞിനിക്കരെ കാലംചെയ്ത മാർ ഏലിയാസ് തൃതീയൻ പാത്രിയർക്കീസ് ബാവാ തിരുമനസ്സിലെ സ്മാരകമായി വെങ്ങോല മാർത്തോമ്മൻ ചെറിയപള്ളിയിൽവച്ചു നടത്തിവരുന്ന കൺവെൻഷൻ ഈ ആണ്ടിൽ മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ മകരമാസം 27 മുതൽ കുംഭം 2 വരെ തീയതികളിൽ വെങ്ങോല മാർത്തോമ്മൻ പള്ളി അങ്കണത്തിൽവച്ചു നടത്തപ്പെട്ടിരിക്കുന്നു. മെ. ഈ. എം മത്തായി ഉപദേശി (മാവേലിക്കര), സി. എം. കോശി മിഷ്യനറി (പത്തനംതിട്ട), ററി വി ജോൎജ്ജ് എന്നിവർ ആയിരുന്നു പ്രാസംഗികന്മാർ.

## കല്ലൂപ്പാറ കൺവെൻഷൻ.

കല്ലൂപ്പാറ മണിമലയാററിൽ വിസ്തൃതമായ മണൽപ്പുറത്തു പ്രത്യേകം സജ്ജീകരിച്ചിരുന്ന വിശാലമായ പന്തലിൽവച്ചു കല്ലൂപ്പാറ ഇടവകക്കാരുടെയും മററും ആഭിമുഖ്യത്തിൽ മാർ തോമ്മാ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ കൺവെൻഷൻ നടത്തപ്പെട്ടു. പ്രധാന പ്രാസംഗികന്മാർ ഫാദർ ജാക്സൻ, ഫാദർ കെ ററി സഖറിയാ, ഫാദർ ഇ പി ജേക്കബ് എന്നിവ

(ശേഷം കവർ രണ്ടാംപേജിൽ)

